ക്രൈസ്തവ കാഹളം

ജൂലൈ-ഓഗസ്റ്റ് 2017
വാല്യം 78 ലക്കം 7-8

# ഉള്ളടക്കം








# ദൈവം കരുതിവച്ച കർമ്മയോഗി

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ആഗതമാവുകയാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഓരോ അംഗവും തന്റെ വിളിയും ദൗത്യവും കബറിടമാകുന്ന പുണ്യ സങ്കേതത്തിൽ വന്ന് പുതുക്കി പുനരർപ്പണം ചെയ്യുന്ന സുദിനം. വിശുദ്ധ ബൈബിളിൽ, തന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്ന യുവാവിനോട് നമ്മുടെ കർത്താവ് പറയുന്ന ഒരു മറുപടി ശ്രദ്ധേയമാണ്. കല്പനകളെല്ലാം പാലിക്കുന്ന ആ യുവാവിന് ഒരു കുറവുണ്ട്. ആ കുറവിനെക്കുറിച്ച് പറഞ്ഞപ്പോൾ അവൻ വിഷണ്ണനായി മടങ്ങിപ്പോയി. അവന്റെ കുറവ് അവനല്ല തിരിച്ചറിഞ്ഞത്, കർത്താവ് അവന് വെളിപ്പെടുത്തി കൊടുത്തതാണ്. അവൻ അതൊരു കുറവായി പരിഗണിക്കുന്നതുമില്ല. ദൈവം വെളിപ്പെടുത്തി തരുന്ന കുറവുകൾ തിരിച്ചറിഞ്ഞാൽ സത്യാന്വേഷികൾക്ക് പിന്നെ മുന്നോട്ടു പോകാൻ ആവില്ല. അങ്ങനെ ഒരു ജീവിതമാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റേത്. താൻ അംഗമായിരുന്ന തന്റെ മാതൃസഭ അപ്പസ്തോലികമാണ്, പുരാതനമാണ്, ശ്രേഷ്ഠമായ ആരാധന പാരമ്പര്യമുള്ളതാണ്. ഈ നന്മകളെല്ലാം നിലനിൽക്കുമ്പോഴും ആ സഭയ്ക്ക് ഒരു കുറവുണ്ടെന്ന് ദൈവം പുണ്യ പിതാവായ മാർ ഈവാനിയോസ് പിതാവിന് കാണിച്ചുകൊടുത്തു. ഒരു സഭയെ സംബന്ധിച്ച് ശ്രേഷ്ഠമായതെന്ന് സഭക്കുള്ളിലും സഭയ്ക്ക് പുറത്തും  ഉള്ളവർ കരുതുന്നതെല്ലാം സഭയ്ക്ക് സ്വന്തമായി ഉള്ളപ്പോഴും സഭയ്ക്ക് ഒരു കുറവുണ്ട് എന്നത് ബഥനിയുടെ ആബോ ഗീവർഗ്ഗീസിനെ വല്ലാതെ അലട്ടി. സഭയ്ക്കുള്ളിൽ സമാധാനം മാത്രം എങ്ങും കാണാൻ കഴിയുന്നില്ല... കോടതികളിൽ നിന്ന് കോടതികളിലേക്ക് നീളുന്ന വ്യവഹാരങ്ങൾ. ഓരോ വിധി വാചകം വരുമ്പോഴും എല്ലാവരും കരുതും ഇത് അവസാനത്തേതെന്ന്. ഇനി തെളിയുന്നതെല്ലാം സമാധാനത്തിന്റെ പുണ്യമുള്ള രാവുകൾ എന്ന് എല്ലാവരും കരുതി. പക്ഷേ, തുടർന്ന് വന്ന രാവുകളൊന്നും സമാധാനം മാത്രം കൊണ്ടു വന്നില്ല. ഓരോ വിധിതീർപ്പും ഭൗതീക സാഹചര്യങ്ങളെക്കുറിച്ചുള്ള ചില മെച്ചപ്പെട്ട കണക്കുകൾ കൂട്ടിയെടുക്കാം എന്നതിൽ കവിഞ്ഞ് പുതുതായി ഒരു നന്മയും കൊണ്ടുവന്നില്ല. അടഞ്ഞു കിടക്കുന്ന പള്ളികളും അസമാധാനത്തിന്റെ രാവുകളും ബഥനിയിൽ യാഗ പശുവായി പ്രവേശിച്ച ആ സന്യാസവര്യന്റെ മനസ്സിനെ വല്ലാതെ അലട്ടി. എന്താണിതിനൊരു പരിഹാരം. സത്യാന്വേഷിയായ മാർ ഈവാനിയോസ് കണ്ടെത്തിയ ഉത്തരം മറ്റൊന്നുമായിരുന്നില്ല. സാർവ്വത്രിക സഭാ കൂട്ടായ്മയിലൂടെ അല്ലാതെ മലങ്കര സഭയിൽ സമാധാനം ഉണ്ടാകില്ല എന്ന തിരിച്ചറിവ്. പരിശുദ്ധാത്മാവിന്റെ പ്രചോദനത്താൽ ആബോ ഗീവർഗ്ഗീസ് എത്തിച്ചേർന്ന നിഗമനം ശരിയായിരുന്നുവെന്ന് കാലം തെളിയിക്കുന്നു. കോടതി വ്യവഹാരങ്ങൾക്കല്ല  ദൈവാന്വേഷണത്തിനും ദൈവിക വെളിപാടുകൾക്കും സ്വയം സമർപ്പിക്കുമ്പോഴാണ് സഭയിൽ സമാധാനം ഉണ്ടാകുന്നത്. കാതോലികവും അപ്പസ്തോലികവും ഏകവും വിശുദ്ധവുമായ സഭയിൽ ഞാൻ വിശ്വസിക്കുന്നു എന്ന് ഏറ്റ് പറയുന്നവർ ഏറ്റവും കുറഞ്ഞത് സ്വന്തം മനസാക്ഷിയെ എങ്കിലും വഞ്ചിക്കാതിരിക്കണം. മാർ ഈവാനിയോസ് സ്വയം വഞ്ചിതനാകാൻ തയ്യാറായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം ചൊല്ലിയതും ചൊല്ലിക്കൊടുത്തതുമായ വിശ്വാസ പ്രമാണം ഏറ്റ് ചൊല്ലിയ ഒരു സഭാ സമൂഹം ദൈവകരങ്ങളിൽ നിരന്തരം പരിപാലിക്കപ്പെടുന്ന നേർക്കാഴ്ചയാണ് നാം അനുദിനം കാണുന്നത്. കാലം ചെയ്ത് 64 വർഷങ്ങൾ പിന്നിടുമ്പോൾ ആ പുണ്യ കബറിടം തേടിയെത്തുന്ന ജന സഞ്ചയങ്ങൾ അത് തെളിയിക്കുന്നു.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



## പിതൃമൊഴി

# ഓർമ്മപ്പെരുന്നാളിൽ കബറിലും ത്രോണോസിലും ഒരോർമ്മ

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പുണ്യ പിതാവും മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശില്പ്പിയും ബഥനി ആശ്രമത്തിന്റെയും ബഥനി മഠത്തിന്റെയും സ്ഥാപകനും തിരുവനന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലിത്തയുമായിരുന്ന ഭാരത ന്യൂമാൻ എന്ന അപരനാമത്തിൽ അറിയപ്പെടുന്നതുമായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ 64 ാം ഓർമ്മപ്പെരുന്നാൾ നാം ഭക്തിയാദര പൂർവ്വം ആചരിക്കുകയാണല്ലോ. നാം സ്വീകരിച്ച സഭാ ജീവിതത്തെക്കുറിച്ചുള്ള തിരിച്ചറിവും അവിരാമം നാം തുടരേണ്ട സഭാത്മക ജീവിതത്തെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലുമാണ് ഓർമ്മപ്പെരുന്നാൾ. ഒരു കാലഘട്ടത്തിൽ നമ്മെ നയിക്കുകയും നമ്മെ വളർത്തുകയും ചെയ്ത മഹാരഥന്മാരുടെ ഗണത്തിൽപ്പെടുന്ന ഒരാൾ എന്നതിലപ്പുറം നിരന്തരം ഉള്ളിൽ നിന്നും നമ്മെ പ്രചോദിപ്പിക്കുന്ന ആത്മീയ ഊർജ്ജസ്രോതസ്സും ചലനാത്മക ശക്തിയുമാണ് ദൈവദാസൻ മാർ ഈവാനിയോസ്. കാലം കഴിയുന്തോറും ആ ജീവിതത്തിന്റെ പുണ്യങ്ങളിൽ ചാലിച്ച ചരിത്രത്താളുകൾ നമ്മുടെ മുന്നിൽ മിഴിതുറക്കുകയാണ്. ഓരോ ഏടും നമ്മെ വിസ്മയിപ്പിക്കുന്നതും ആ പുണ്യ ജീവിതത്തെ പിൻച്ചെല്ലുവാൻ ആവേശം തരുന്നതുമാണ്. ഈ വർഷവും റാന്നി പെരുന്നാട്ടിൽ നിന്നും നമ്മുടെ സഭാ മക്കളോടൊത്ത് പുണ്യപിതാവിന്റെ വിശുദ്ധിയുടെ പരിമളം വീശുന്ന പട്ടത്തെ കബറിങ്കലേക്ക് നടന്നു നീങ്ങുവാൻ ബലഹീനമായ എന്റെ കാലുകൾക്ക് ത്രാണി പകരുന്നത് ആ പുണ്യ ജീവിതം എന്റെ മുൻഗാമികളിലൂടെ എന്നിലേക്ക് പകർന്ന ആത്മീയ ഊർജ്ജമാണ്.

"കത്തോലിക്കനായിരിക്കുന്നതിൽ അഭിമാനിക്കുവിൻ " എന്ന് തന്റെ മരണക്കിടക്കയിൽ നമുക്ക് ചാവരുളായി എഴുതി തന്ന മഹത്വചനം സാർവ്വത്രിക സഭാ കൂട്ടായ്മയിൽ നമ്മെ നിരന്തരം ചേർത്തുനിർത്തുന്നു. പുരാതനമായ അന്ത്യോക്യൻ സുറിയാനി ആരാധനാക്രമം കത്തോലിക്കാ സഭയിൽ അനുഷ്ഠിക്കുക എന്നതിനപ്പുറം ഒന്നാം തുബ്ദേനിൽ പരിശുദ്ധ മാർപ്പാപ്പയുടെപേരുചേർത്തു വായിക്കുന്നതിനപ്പുറം സാർവ്വത്രികാസഭാ സംസർഗ്ഗത്തിൽ അതിന്റെ എല്ലാ ആധ്യാത്മിക നന്മകളും ആവോളം അനുഭവിക്കുവാനുള്ള നിയോഗവും വിളിയുമാണ്, മാർ ഈവാനിയോസ് തിരുമേനി തന്റെ സത്യാന്വേഷണത്തിന്റെ പരിസമാപ്തിയിൽ നമുക്ക് നേടിതന്നത്. അന്ത്യോക്യൻ സുറിയാനി ആരാധനാക്രമം അനുഷ്ഠിക്കുന്നവരുടെ

എണ്ണം മധ്യ പൂർവ്വദേശങ്ങളിൽ ഗണ്യമായി കുറയുമ്പോൾ ഈ കാലഘട്ടത്തിൽ, ആദിമ നൂറ്റാണ്ടുകളിൽ രൂപംകൊണ്ട ഈ ആരാധനാക്രമം ആഗോള സഭയിൽ കാത്തു പരിപാലിക്കുന്നതിനുള്ള ചരിത്രപരമായ നിയോഗം നാം ഏറ്റുവാങ്ങിയിരിക്കുന്നു. ഈ നിയോഗം കർത്താവിന്റെ വിളിയും തിരഞ്ഞെടുപ്പും അല്ലെങ്കിൽ പിന്നെ എന്താണ്? മാർ ഈവാനിയോസ് പിതാവ് ഭൗതീകമായി നമ്മിൽ നിന്ന് വേർപിരിഞ്ഞിട്ട് 64 വർഷങ്ങൾ പൂർത്തിയായിരിക്കുന്നു. തിരിഞ്ഞു നോക്കുമ്പോൾ ദൈവം ഒരു മനുഷ്യ വ്യക്തിയെ ചരിത്രപരമായി ഏല്പ്പിച്ച നിയോഗം അർത്ഥവത്തായി പാലിക്കുകയും പിൻതലമുറയ്ക്ക് അർത്ഥപൂർണ്ണമായി കൈമാറുകയും ചെയ്തു. ഈ നിയോഗം പരിശുദ്ധാത്മാവിനാൽ ഭരമേല്പ്പിക്കപ്പെട്ടതാണെന്ന് ചരിത്രം തെളിയിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതം, സത്യാന്വേഷണവും സത്യവിശ്വാസം ഏറ്റുപറച്ചിലുമായിരുന്നു. നമ്മുടെ കർത്താവ് വി.പത്രോസിനോട് പറഞ്ഞതുപോലെ "മാംസരക്തങ്ങളല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് തന്നെയാണ് നിനക്കിത് വെളിപ്പെടുത്തി തന്നത്." രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ശ്ലീഹന്മാരുടെ തലവനായ വി.പത്രോസിനോട് പറഞ്ഞ ഈ വചനം മാർ ഈവാനിയോസ് തിരുമേനിയിൽ അർത്ഥവത്തായി സാക്ഷാത്കരിക്കപ്പെട്ടിരിക്കുന്നു.

പരിശുദ്ധാത്മാവിന്റെ പ്രചോദനത്താൽ, ദൈവത്തിന്റെ കരങ്ങളിൽ അവിടുത്തെ ഉപകരണമായി മാറിയ ഈ പുണ്യ പിതാവ് നയിച്ചത് വീരോചിതമായ ധന്യജീവിതമാണ്. നമ്മെ ബലപ്പെടുത്തുന്നതും പ്രചോദിപ്പിക്കുന്നതുമായ ഈ ജീവിതത്തിന്റെ ആഴങ്ങളിലേക്ക് ആഴ്ന്നിറങ്ങുമ്പോൾ അത്ഭുതപ്പെടുത്തുന്ന ഏടുകൾ നമുക്ക് ഒരു വെല്ലുവിളിയും നിയോഗത്തിന്റെ തിരിച്ചറിവുമാണ്. ഈ കാലഘട്ടത്തിൽ ഈ പുണ്യജീവിതം നമുക്ക് കൈമാറിയ വിളിയും നിയോഗവും ഏറ്റെടുക്കുവാൻ അവിടുത്തെ കബറിടം നമ്മെ ശക്തിപ്പെടുത്തുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിന് മുന്നൊരുക്കം നടത്തുവാൻ ദൈവം ഒരു നൂറ്റാണ്ട് മുമ്പ് മാർ ഈവാനിയോസ് പിതാവിനെ തിരഞ്ഞെടുത്തത് കേവലം ഒരു വ്യക്തിയുടെ തിരഞ്ഞെടുപ്പായിരുന്നില്ല, പിന്നയോ ഒരു ചെറിയ സമൂഹത്തെ ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശവും ആക്കിത്തീർക്കുന്നതിനു വേണ്ടിയാണ്.

64 ാം ഓർമ്മപ്പെരുന്നാൾ നമ്മുടെ തലമുറയ്ക്ക് ഈ ചരിത്രനിയോഗം ഏറ്റുവാങ്ങുന്നതിനുള്ള ധന്യമായ മുഹൂർത്തമാകട്ടെ. പൂർവ്വീകരാൽ ഭരമേല്പ്പിക്കപ്പെട്ടിട്ടുള്ള പുനരൈക്യത്തിന്റെ അണയാത്ത ദീപം കത്തിപ്പടരുവാൻ സമയമായിരിക്കുന്നു. വിശ്രമമില്ലാത്ത കഠിനാധ്വാനത്തിന്റേയും ത്യാഗം ചെയ്ത് വിലകൊടുത്തു വാങ്ങേണ്ട പുണ്യ ദിനങ്ങളുടേയും കാലമാണ് വരുന്നത്. നിയോഗം തിരിച്ചറിഞ്ഞവർക്ക് നഷ്ടപ്പെടുവാൻ ഒന്നുമില്ല. എന്നാൽ ലഭിക്കാനിരിക്കുന്നത് അവിടുത്തെ രാജ്യത്തിൽ ഒരുക്കപ്പെട്ട സ്ഥലങ്ങളാണ്. ഈ തിരിച്ചറിവാണ് മാർ ഈവാനിയോസ് എന്ന പുണ്യ ജീവിതത്തെ മുന്നോട്ട് നയിച്ചതും ലക്ഷ്യത്തിൽ എത്തിച്ചതും. അതുതന്നെയാവണം നമ്മുടെ ബോധ്യങ്ങളും തിരിച്ചറിവും. ഏവർക്കും ഓർമ്മപ്പെരുന്നാളിന്റെ അനുഗ്രഹങ്ങളും ആശംസകളും പ്രത്യേകം നേരുന്നു.

സാർവ്വത്രിക സഭയുമായുള്ള പൂർണ്ണമായ ഐക്യം മലങ്കരസഭയുടെ മിഷനറി പ്രവർത്തനങ്ങൾക്ക് ശക്തിപകരും. അത് മലങ്കരസഭയ്ക്ക് നവോന്മേഷം പകരും എന്ന മാർ ഈവാനിയോസ് പിതാവിന്റെ തിരിച്ചറിവ് ഇന്ന് എത്രയോ അർത്ഥപൂർണ്ണമായിരിക്കുന്നു. മലങ്കരസഭയുടെ സഭാത്മക പൂർണ്ണതയ്ക്ക് സാർവ്വത്രിക സഭാകൂട്ടായ്മയാണ് പരിഹാരം എന്നത് ഇന്നും പ്രസക്തമായ ദർശനവും നിയോഗവുമായി നിലനിൽക്കുന്നു. പുണ്യപിതാവിന്റെ 64-ാം ഓർമ്മപ്പെരുന്നാളിൽ ഈ ദർശനവും നിയോഗവും പട്ടത്തെ കബറിങ്കലും കബറിനു മുകളിലുള്ള ത്രോണോസിലും ഓർക്കാം, പ്രാർത്ഥിക്കാം.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി



**ബിഷപ്പ് മാർ ജോസഫ് കല്ലറങ്ങാട്ട്**
(പാലാ രൂപതാദ്ധ്യക്ഷൻ)

# മാർ ഈവാനിയോസ് മജിസ്റ്റർ ഇന്റേറിയോർ



*(2017 ജൂലൈ 3-ാം തീയതി പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് അർപ്പിച്ച വി. കുർബാന മദ്ധ്യേ നൽകിയ വചനസന്ദേശത്തിന്റെ പ്രസക്ത ഭാഗങ്ങൾ)*

മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശിൽപ്പിയായ.മാർ ഈവാനിയോസ് ഭാരതം കണ്ട ഏറ്റവും പ്രമുഖനനായ മെത്രാപോലീത്താ ആയിരുന്നു. ഇന്നത്തെ മലങ്കര കത്തോലിക്ക സഭാ വെട്ടിയെടുക്കപ്പെട്ട പാറയും ആ സഭയെ കുഴിച്ചെടുത്ത ഖനിയും ഗർഭപാത്രവും മാർ ഈവാനിയോസ് ആണ്. മാർ ഈവാനിയോസ് പിതാവ് ആചാര്യശ്രേഷ്ഠനും, ഋഷിമാരിൽ ഏകർഷിയായിട്ടിള്ള വ്യക്തിത്വവുമാണ്. അനേകം ഋഷിമാരിൽ ഒരേയൊരു മഹർഷി അതാണ് ഏകർഷി, അതാണ് മാർ ഈവാനിയോസ് പിതാവ്. സഭയും സന്യാസവും തമ്മിലുള്ള അവിഭാജ്യത ആഴത്തിൽ മനസിലാക്കിയ ദൈവശാസ്ത്രജ്ഞനായിരുന്നു മാർ ഈവാനിയോസ്. ബഥനി പ്രസ്ഥാനം ഇതിന്റെ ഫലമാണ്.സന്യാസം സഭയുടെ ആത്മാവാണ് എന്ന തിരിച്ചറിവ് അദ്ദേഹത്തിനുണ്ടായിരുന്നു. അങ്ങനെയുള്ള ഒരു ആത്മീയ സിദ്ധാന്തത്തിന്റെ ഉടമയും ദാർശനികനുമായിരുന്നു അദ്ദേഹം. നിശ്ചയദാർഢ്യവും ധിക്ഷണാ വൈഭവവും ഇഴുകിച്ചേർന്ന ആ വ്യക്തിത്വത്തിൽ നാം കാണുന്നത് നിർഭയനായ ഒരു വേദശാസ്ത്രിയുടെ ആത്മീയതയും ഭരണ പാടവങ്ങളുമാണ്. വേദശാസ്ത്രവും ആത്മീയതയും താപസ ചിന്തകളും കലഹം കൂടാതെ അദ്ദേഹത്തിനുള്ളിൽ ശാന്തമായി പ്രവർത്തിച്ചു.

സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നും പഠനം പൂർത്തിയാക്കിയ മാർ ഈവാനിയോസ് ഈ കാലയളവിൽ യൂറോപ്പിലെ തന്നെ അനേകം രാജ്യങ്ങളിലെ സർക്കാരുമായി നല്ല ഇഴയടുപ്പവും രൂപപ്പെടുത്തി.

അതോടൊപ്പം തന്നെ ഭാരതത്തിലുണ്ടായിരുന്ന സുറിയാനി കുടുംബങ്ങളുമായി വലിയ ആത്മബന്ധവും

വളർത്തി. ഇത് ആത്മീയ ചൈതന്യത്തിൽ നിറഞ്ഞ ഒരു വടവൃക്ഷമായി പടർന്നു പന്തലിക്കാൻ സഹായിച്ചു. മാർ ഈവാനിയോസിന്റെ ഓർമ്മപ്പെരുന്നാൾ ഇന്ന് ഭാരതത്തിലെ ക്രൈസ്തവരുടെ ഓർമ്മയാണ്....നമ്മുടെ ഓരോരുത്തരുടെയും വേരുകളെക്കുറിച്ചുള്ള ഓർമ്മ യാണ്... വിശിഷ്യ സാർവ്വത്രിക സഭയെക്കുറിച്ചുള്ള ഓർമ്മയാണ്. ഈ ഓർമ്മകളാണ് മലങ്കര കത്തോലിക്ക സഭയെ അനശ്വരമാക്കുന്നത്. പിതാവിന്റെ ആത്മീയത യാണ് ഇന്ന് നമ്മുടെ സഭയുടെ ആത്മാവായി നില കൊള്ളുന്നത്.

മലബാർ സഭ എന്നും ആദരവോടു കൂടിയാണ് ഈ പുണ്യാത്മാവിനെ കാണുന്നത്. കാരണം മലബാർ സഭയുടെ ആരംഭ കാലപൈതൃകത്തെക്കുറിച്ച് അങ്ങേ യറ്റം താത്പര്യമുള്ളയാളായിരുന്നു മാർ ഈവാനിയോസ് പിതാവ്. പിന്നീട് മലബാർ സഭയിൽ വന്ന പല അപചയങ്ങളെ കുറിച്ച് അങ്ങേയറ്റം ദുഖിക്കുകയും സങ്കടപ്പെടുകയും ചെയ്തു. പാരമ്പര്യങ്ങൾ നഷ്ടപ്പെടു ത്തുന്ന സഭാ സമൂഹങ്ങൾ വേരുകൾ നഷ്ടപ്പെടുന്ന വൃക്ഷങ്ങൾപ്പോലെയാണെന്ന് മാർ ഈവാനിയോസ് വിശ്വസിച്ചു. മാർ ഈവാനിയോസ് പിതാവ് ഇന്ന് മലങ്കര കത്തോലിക്കാ സഭയുടെ "മജീസ്റ്റർ ഇന്റേറിയോർ" ആണ്. അതായത് ഉള്ളിൽ നിന്നും പഠിപ്പിച്ചുകൊണ്ടി രിക്കുന്ന അദ്ധ്യാപകനാണ്. നാം സാധാരണയായി കണ്ടുവരുന്നത് പുറമെ നിന്നു പഠിപ്പിക്കുന്ന അദ്ധ്യാപ കരെയാണ്. 99% അദ്ധ്യാപകരും ഈ ഗണത്തിൽ പ്പെടുന്നു. സ്കൂളിലായാലും, കോളേജിലായാലും, സെമിനാരിയിലായാലും ഇതു തന്നെയാണ് അവസ്ഥ. എന്നാൽ ചുരുക്കം ചില അദ്ധ്യാപകർ "മജീസ്റ്റർ ഇന്റേറിയോർ" ആണ്.

കുട്ടികളുടെ ഉള്ളിലേക്ക് കടന്ന് ചെന്ന് അവരോടൊപ്പം നിന്ന് സാമ്പത്തികം നോക്കാതെ പഠിപ്പിക്കുന്നു. കുട്ടികളുടെ ഉള്ളിൽ എപ്പോഴും ഇത്തരം അദ്ധ്യാപകർ നിറഞ്ഞു നിൽക്കും. അപ്പോഴാണ് ഒരദ്ധ്യാപകൻ ദൈവത്തിന് സദൃശ്യമായ ഒരു ഐക്കൺ ആയി മാറുന്നത്.

ഈ ദൈവസ്പർശമാണ് പിതാവിൽ നമുക്ക് കാണാൻ കഴിയുന്നത്. തന്മൂലം മാർ ഈവാനിയോസ് പിതാവിനെ ഈ സഭയുടെ മജീസ്റ്റർ ഇന്റേറിയോർ എന്ന് വിശേഷിപ്പിക്കുന്നു. ഉള്ളിലിരുന്നുകൊണ്ട് എപ്പോഴും പുനരൈക്യത്തിന്റെ സാധ്യതകൾ നമുക്ക് പകർന്നു തരുന്നത് ആരെയും വിമർശിക്കാൻ വേണ്ടിയല്ല, കത്തോലിക്കാകൂട്ടായ്മയിൽ നിന്ന് അകന്നു കഴിയുന്ന എല്ലാ സഭാംഗങ്ങളും ഈ കൂട്ടായ്മയിലേക്ക് കടന്നു വരണം എന്ന് ഓർമ്മിപ്പിക്കാനാണ്. പുനരൈക്യ പ്പെട്ടവരും , പുനരൈക്യത്തിലേക്ക് വരേണ്ട മറ്റെല്ലാവരും കാതോലികതയിൽ നിരന്തരമായി വളർന്നു കൊണ്ടി രിക്കണം.

പരിശുദ്ധ സിംഹാസനത്തിന്റെ മൂല്യമെന്താണെന്ന് എല്ലാവരും മനസ്സിലാക്കണം എന്ന് മാർ ഈവാനിയോസ് പിതാവ് തീക്ഷണമായി ആഗ്രഹിച്ചിരുന്നു. അവിടയാണ്



മാർ ഈവാനിയോസ് പിതാവിന്റെ കാന്തിക പ്രഭാവം. ഒരു കാന്തിക വലയം പോലെ അദ്ദേഹം ഇന്നും നമ്മുടെ ഭാരതത്തിലെ ക്രൈസ്തവരുടെ ഇടയിൽ ഒളിമങ്ങാതെ നിൽക്കുന്നതിനും കാരണവും ഇതാണ്. "Ut Unum Sint" "That they all may become One" അതെ ഐക്യത്തിന്റെ പ്രവാചകനായിരുന്നു മാർ ഈവാനിയോസ്. 1930ൽ ആരംഭിച്ച പുനരൈക്യം ഒരു തീക്കട്ടയായി ഇന്ന് ഭാരത സഭയിൽ ഒളിമങ്ങാതെ ജ്വലിക്കുന്നു. മരണാനന്തരം ഞാൻ സ്വർഗ്ഗത്തിൽ എത്തിയശേഷം എന്റെ അകത്തോ ലിക്കാ സഹോദരങ്ങളുടെ പുനരൈക്യത്തിനായി ദൈവസന്നിധിയിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കും എന്നുള്ള അദ്ദേഹത്തിന്റെ തീവ്രാഗ്രഹമാണ് ഈ കെടാവിളക്ക്. മാർ ഈവാനിയോസ്, മാർ തെയോ ഫിലോസ്, മാർ സെവേറിയോസ്, മാർ ദിയസ്കോറസ് എന്നീ നാല് മേലധ്യക്ഷന്മാരും 100-റോളം വൈദീകരും അൽമായ പ്രമുഖരും ചേർന്ന് ആരംഭിച്ച പുനരൈക്യ പ്രസ്ഥാനം (തിരുവനന്തപുരം അതിരൂപത) ഇന്ന് സ്വതന്ത്ര ഭരണാവകാശമുള്ള വലിയ ഒരു വ്യക്തി സഭയായി കത്തോലിക്കാ സഭയിൽ ശോഭിക്കുന്നു എന്നത് ദൈവ കൃപമൂലമാണ്. നാമെല്ലാവരും ഒരൊറ്റ സഭയുടെ, ഏക ഇടയന്റെ ആടുകളാകണം. ഈശോയുടെ ചിന്തയും, അപ്പസ്തോലൻമാർ നമുക്ക് നൽകുന്ന ചിന്തയും അതാണ്. മാർ ഈവാനിയോസ് പിതാവിന്റെ വ്യക്തിത്വം എല്ലാ അർത്ഥത്തിലും നമ്മുടെ സഭകളെ സ്വാധീ നിക്കണം.

കവർസ്റ്റോറി



ഫാ. ബെർക്കുമെൻസ് ഒഐസി

# ദൈവസേവനത്തെക്കാൾ അത്യുത്തമം ദൈവസമ്പാദനം

1. ദൈവദാസൻ മാർ ഈവാനിയോസിന്റെ ആത്മീയ ചിന്തകളിൽ ഏതാണ്ട് വിശ്വപ്രശസ്തി നേടിക്കൊണ്ടിരിക്കുന്ന ദിവ്യോക്തിയാണ് ദൈവസേവനത്തെക്കാൾ അത്യുത്തമം ദൈവസമ്പാദനം എന്നത്. അദ്ദേഹം പറയുമ്പോൾ ദൈവസേവനത്തിന്റെ വിലകുറയ്ക്കുകയല്ല, ദൈവസമ്പാദത്തിലേക്കാണ് എല്ലാ സേവനങ്ങളും നയിക്കേണ്ടത് എന്ന പരമസത്യം ഊന്നിപ്പറയുകയാണ്. ഈ രണ്ടു ദൈവാഭിമുഖ്യങ്ങളും തമ്മിലുള്ള ബന്ധത്തിന്റെ ആഴത്തിലേക്ക് ഒന്ന് എത്തിനോക്കാൻ ശ്രമിക്കുക മാത്രമാണ് ഇവിടെ.



2. മാർ ഈവാനിയോസ് തിരുമേനി എം.ഡി. സെമിനാരിയിലും സെറാമ്പൂരിലും മുണ്ടൻമലയിലും പുനരൈക്യത്തിനു ശേഷം ജാഗരൂകനായൊരു അജപാലകൻ ആയിരുന്നപ്പോഴും ശുശ്രൂഷാനിരതനായിരുന്നു. ദൈവസേവനം ആരംഭമാണ്. അത് ദൈവസമ്പാദനത്തിലേക്ക് നയിക്കണം. സേവനം പ്രവൃത്തി (action)കളാണ്. പ്രവൃത്തിയുടെ ലക്ഷ്യം പലതാകാം. സമ്പാദനം ഒരു വസ്തുവിന്റെ ഉടമയായി തീരുകയാണ് (Status). ദൈവമാണ് എന്നെ സൃഷ്ടിച്ചത് അവിടുത്തെ രൂപവും ഛായയും (image and likness) എന്നിൽ നിക്ഷേപിച്ച് ദൈവിക അംശം എന്നിൽ കലർത്തി ആണ് എന്നെ സൃഷ്ടിച്ചത എന്ന അവബോധം എന്നെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന സത്യമായി മാറുന്നതാണ് ദൈവസമ്പാദനത്തിന്റെ ആരംഭം.

3. ദൈവസമ്പാദനത്തെ ആദ്ധ്യാത്മീക പിതാക്കന്മാർ ദൈവത്തോട് ചേർന്നിരിക്കുക (to be in communication with God)എന്നാണ് വിളിക്കുക. ദൈവം മാത്രം ഒരു വിശ്വാസിയുടെ സമ്പാദ്യമായി മാറുക. ഒരു വിശ്വാസിയെ ദൈവം സ്വന്തമാക്കുകയാണ് ദൈവസമ്പാദനം.

വേദപുസ്തകത്തിൽ ദൈവത്തെ സ്വന്തമാക്കിയ, ദൈവം സ്വന്തമാക്കിയ അനേകരെ നാം കണ്ടുമുട്ടുന്നുണ്ട്. അബ്രഹാം, മോശ പുതിയ നിയമത്തിൽ പരി.അമ്മ, സഭാചരിത്രത്തിൽ അനേകവിശുദ്ധർ, മലങ്കരസഭാ ചരിത്രത്തിൽ മാർ ഈവാനിയോസ് പിതാവ് ഇങ്ങനെ അനേകരെ താൻ സ്വന്തമാക്കിയവരെ തന്റെ പ്രവാചകരായി ദൈവം മാറ്റുന്നു. നീ പോകുക എന്നു പറഞ്ഞ് അവരെയെല്ലാം ഓരോ ദൈവികപദ്ധതിയുടെ നിർവ്വഹണത്തിന് നിയോഗിക്കുന്നു. ദൈവത്തെ സമ്പാദിച്ചവർ, ദൈവം സ്വന്തമാക്കിയവർ തങ്ങൾക്കു ലഭിച്ച സ്നേഹനിയോഗങ്ങളിൽ നിന്ന് ഒരിക്കലും പിൻമാറുന്നില്ല.

4. അന്നത്തെ മതഭരണകേന്ദ്രമായിരുന്ന ജറുസലേമിൽ നിന്ന് അല്പം അകലെ ബഥനി എന്നൊരു ഗ്രാമീണ വസതി. അവിടെ ചുറുചുറുക്കുള്ള രണ്ടു സഹോദരിമാർ. മൂത്തവൾ എന്നു തോന്നിക്കുന്ന മാർത്ത, യേശുവിനെ സൽക്കരിക്കുന്നതിൽ എല്ലായ്പ്പോഴും വ്യാപൃതയാണ്. ദൈവസേവനത്തിന്റെ ഒരു ഉജ്ജ്വലതാരമാണ് മാർത്താ. പക്ഷേ ഒരു കുറവുണ്ട്. സഹോദരി മറിയത്തെപ്പോലെ, യേശുവിന്റെ പാദത്തിങ്കൽ ഇരുന്ന് തിരുവചനങ്ങൾ ശ്രവിക്കുന്നതിന് സമയം കണ്ടെത്താനാകുന്നില്ല അവൾക്ക്, മറിയം യേശുവിന്റെ തൃപ്പാദസേവയിലാണ്. അവൾ ഗുരുവിന്റെ വചനം ശ്രവിക്കുക മാത്രമാണ് ചെയ്യുക. ഉപയോഗിച്ചിരിക്കുന്ന akuein എന്ന ഗ്രീക്ക് പദത്തിന് അനുഷ്ഠിക്കുന്നതിനുവേണ്ടി ശ്രദ്ധിച്ചു കേൾക്കുക എന്നർത്ഥ വ്യാപ്തി ഉണ്ട്. യൂദാസിനപ്പോലെയുള്ള ഒരു വിമർശകൻ അടുത്തുണ്ടായിരുന്നുവെങ്കിൽ പറഞ്ഞേനെ "ഈ സമയംകൊല്ലി പരിപാടി എന്തിന് , ഈ പെണ്ണിന് പോയി ചേട്ടത്തിയെ ഒന്നു സഹായിച്ചുകൂടെ, അല്ലെങ്കിൽ അയൽപക്കത്തുള്ള കുഷ്ടരോഗിയായ ശെമഓനേ(മർക്കോ 14/3) ശുശ്രൂഷിക്കരുതോ" എന്നൊക്കെ . പക്ഷേ തിരുവചന ശ്രവണത്തോട് താരതമ്യപ്പെടുത്താവുന്ന, അതിന് പകരം വയ്ക്കാവുന്ന ഒരു ശുശ്രൂഷയും ഇല്ല. തിരുവചനം ശ്രവിക്കുമ്പോൾ ദൈവമാണ് നമ്മോട് സംസാരിക്കുന്നത്. "അത് ജീവൻ നൽകുന്ന വചനമായ നമ്മുടെ കർത്താവേശുമിശിഹായുടെ വി. ഏവൻഗേലിയോൻ" ആണ്. യേശുവിനെ തന്റെ മകനായി സമ്പാദിച്ച പരി.അമ്മ ആ സമ്പാദ്യത്തെ എങ്ങനെയാണ് കാത്തുസൂക്ഷിക്കേണ്ടത് എന്ന് ഹൃദയത്തിൽ ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്ന തിരുവചനശ്രവണം തന്നെയാണ് ബഥനിയിലെ മറിയവും നടത്തുന്നത്. ആ ശ്രവണം ദൈവസമ്പാദനമാണ്. ഒരാത്മാവിന്റെ ഗാഢമായ തിരുവചനശ്രവണം ദൈവത്തെ സമ്പാദിക്കുകയാണ്. മാർത്തയുടേത് യേശുവിനുള്ള സ്നേഹശുശ്രൂഷയായിത്തന്നെ ആരംഭിച്ചതാകണം. പക്ഷേ യേശുവിനെ വിട്ടിട്ട് തന്നിലേക്കു തന്നെ മാർത്താ തിരിഞ്ഞിരിക്കുകയാണെന്ന് "കർത്താവേ ശുശ്രൂഷക്കായി എന്റെ സഹോദരി എന്നെ തനിയെ വിട്ടിരിക്കുന്നത് നീ ശ്രദ്ധിക്കുന്നില്ലേ" എന്ന മാർത്തയുടെ ചോദ്യത്തിൽ വ്യക്തമാണ്. സേവനത്തിന്റെ പേരിൽ തന്നിലേക്ക് തന്നെ ഒതുങ്ങിക്കൂടുന്നതിന്, യേശുവിനെ വിസ്മരിക്കുന്നതിന് ഉള്ള സാദ്ധ്യതയും പ്രവണതയും ശക്തമാണ്. മറിയം യേശുവിന്റെ വചനം ശ്രവിച്ച് അവനിൽ നിർലീനയാകുന്നു. ഈ നിർലീനതയാണ് മറിയത്തിന്റെ വലിപ്പം.

5. സുവിശേഷത്തിൽ യേശുവിനെയും അവനോടൊപ്പം പന്ത്രണ്ട് പേരെയും ശുശ്രൂഷിച്ചിരുന്ന സ്ത്രീകളെ പറ്റി പറയുന്നുണ്ട്(ലൂക്കാ 8/1-3). അവരുടെ ശുശ്രൂഷാഭാവം വളർച്ച നേടുന്നതും നാം സുവിശേഷത്തിൽ കണ്ടെത്തുന്നുണ്ട്. കുരിശിൽ തൂങ്ങി കിടക്കുന്ന യേശുവിന്റെ പാദങ്ങൾ ചുംബിക്കാനാവാത്തതുകൊണ്ട് അല്പം ദൂരം മാറി യോഹന്നാൻ ഒഴികെ മറ്റുശിഷ്യന്മാരെല്ലാം ഒളിച്ചുമാറിക്കളഞ്ഞപ്പോഴും, ക്രൂശിതനെ സ്വന്തമാക്കികൊണ്ട് കണ്ണിമയ്ക്കാതെ നോക്കി നില്ക്കുകയാണ് അവർ. യേശു അവരുടെ സർവ്വ സമ്പാദ്യവുമായി മാറിയിരിക്കുന്നതുകൊണ്ടുള്ള ഒരു നോക്കി നില്പായിരുന്നു അത്. സുവിശേഷ പ്രഘോഷണ പര്യടനത്തിലും ക്രൂശിതനെ നോക്കിനിൽക്കുന്നവരിലും പേരെടുത്തു പറയുന്ന മഗ്ദലിത്താ മറിയം, ഞായറാഴ്ച പുലർച്ചയ്ക്കു തന്നെ ഉത്ഥിതനായ യേശുവുമായി ഒരു മറിയം – Rabooni ബന്ധം സ്ഥാപിക്കുന്നു. ആ ബന്ധം അനുഭവതലത്തിൽ ആകേണ്ടത്, സ്വാഭാവികതലത്തിലുള്ള ഒരു കയറിപ്പിടുത്തം കൊണ്ടല്ല, അവൻ ഉയർത്തെഴുന്നേറ്റിരിക്കുന്നു എന്ന സത്യം, മറ്റുള്ളവരുമായി പങ്കുവെച്ചുകൊണ്ടാണ്. ഉയർത്തെഴുന്നേറ്റ കർത്താവീനെ Rabooni ആയി സ്വന്തമാക്കിയ മറിയം, അപ്പസ്തോലന്മാർക്ക് (Apostola Apostolorum) അപ്പസ്തോലിക ആകുകയാണ്. "നീ പോയി അവരോട് പറയുക" എന്ന ദൗത്യവുമായി അവരുടെ പക്കലേക്ക് ഓടുമ്പോൾ യേശുവിന്റെ ശുശ്രൂഷകയായിരുന്ന മറിയം, ഉത്ഥിതനായ യേശുവിനെ സ്വന്തമാക്കി അവിടുത്തെ പ്രേഷിതയായി മാറുന്നു.

6. സമാന്തര സുവിശേഷങ്ങളിൽ "മനുഷ്യരെ പിടിക്കുന്നവരാകാനാണ്" യേശു ആദ്യശിഷ്യന്മാരെ വിളിക്കുന്നത്. നന്മകൾ ചെയ്തുകൊണ്ട് ചുറ്റിസഞ്ചരിച്ചിരുന്ന യേശുവിന്റെ എല്ലാ ശുശ്രൂഷകളിലും അവർ പങ്കുച്ചേർന്നിരുന്നു. ഗ്രാമങ്ങളിലും പട്ടണങ്ങളിലും അവർ ചുറ്റി സഞ്ചരിച്ച ദൈവരാജ്യം പ്രസംഗിച്ചിരുന്നു. രോഗികളെ സുഖപ്പെടുത്തിയിരുന്നു. "പരിശീലനകാലം" കഴിഞ്ഞ് ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കുന്നതിനുള്ള ദൗത്യം ഏൽപ്പിക്കുന്നതിന് മുമ്പ് ശിഷ്യന്മാരുടെ വക്താവായിരുന്ന പത്രോസിനോട് യേശു ചോദിക്കുന്നു "പത്രോസെ നീ എന്നെ സ്നേഹിക്കുന്നുവോ" എന്ന്. "മനുഷ്യർ എന്നെപ്പറ്റി അനേകം കാര്യങ്ങൾ ചിന്തിച്ചുവെന്നുവരാം. എന്നെപറ്റിയുള്ള നിന്റെ ചിന്ത എന്താണ് " എന്ന് കുറെ ദിവസങ്ങൾക്ക് മുമ്പ് ചോദിച്ചതിലെ വ്യക്തിപരത (Personal touch) നിലനിർത്തികൊണ്ട് യേശു പത്രോസിനോട് ചോദിക്കുന്നു "നീ എന്നെ സ്നേഹിക്കുന്നുവോ"? എന്ന് ചോദ്യത്തിന്റെ പൊരുൾ: വലിയ ദൗത്യങ്ങൾ, ശുശ്രൂഷകൾ, സേവനങ്ങൾ ഞാൻ നിന്നെ ഏല്പിക്കുകയാണ്. അതിനെല്ലാം ഓജസ് പകരേണ്ട സ്നേഹം നിനക്കുണ്ടോ? എന്നാണ്. അതേ ചിന്ത വി.പൗലോസ് വ്യക്തമാക്കുന്നുണ്ട്. എത്ര വലിയ ശുശ്രൂഷ ചെയ്താലും സേവനങ്ങൾ



മേഖലയിൽ നിന്ന് പിന്മാറി ദൈവസമ്പാദന മേഖലയിലേക്ക് മാർ ഈവാനിയോസ് പിതാവ് ചുവടുമാറ്റി ചവിട്ടി. ദിവസം രണ്ടു പ്രാവശ്യം കുപ്പായം മാറിയിരുന്ന MD Seminary Principal കാഷായ വേഷം അണിഞ്ഞു. വർഷം പതിനായിരത്തോളം രൂപ പാരിതോഷികമായി ലഭിച്ചിരുന്ന സെറാമ്പൂർ കോളേജ് പ്രൊഫസർ ആബോ ഗിവർഗ്ഗീസായി ഭിഷാടനത്തിനിറങ്ങി. ദൈവസമ്പാദനം ഒരു മാനസിക നിലപാട് മാത്രമാണ് എന്ന് തോന്നിയേക്കാം. വ്യത്യസ്തമായ ഒരുജീവിതക്രമം, അത് അനനു ദിനകർമ്മ പരിപാടിയിലാകട്ടെ,ഭക്ഷണത്തിലോ,വസ്ത്രധാരണത്തിലോ ആകട്ടെ, പ്രാർത്ഥനക്രമത്തിലാകട്ടെ, അനനുഷ്ഠാനങ്ങളിലാകട്ടെ വ്യത്യസ്തമായ ചിട്ടകൾ പാലിക്കാതെ ദൈവസമ്പാദനം സാധിച്ച ആരെയെങ്കിലും എടുത്ത് പറയാനാകുമോ, എന്തോ? .ആബോ ഗിവറുഗീസിൽ ഇതെല്ലാം ഒത്തിണങ്ങി.

8. ദൈവസമ്പാദനത്തിന് വേണ്ടിയുള്ള ചുവടുമാറ്റം ഒരു നിഷ്കൃയത്വത്തിലേക്കല്ല മാർ ഈവാനിയോസ് പിതാവിനെ നയിച്ചത്. എം.ഡി. സെമിനാരിയിലും സെറാമ്പൂർ കോളേജിലും ദിവസത്തിന്റെ സിംഹഭാഗവും അദ്ധ്യാപനത്തിലും യുവതലമുറയുടെ സഭാരൂപീകരണത്തിലും ചിലവഴിച്ചിരുന്നഫാ. പി.റ്റി.ഗീവർഗ്ഗീസ് അത്രയുമോ ,അതിലേറെയോ സമയം വി. കുർബാന അർപ്പിച്ചും ദിവസത്തിൽ നാലു നേരമെങ്കിലും ദൈവസ്തുതികൾ ആലപിച്ചും ഭജനത്തിലും ശോധനാ ധ്യാനത്തിലും മുഴുകി ദൈവത്തോട്/ദൈവിക കാര്യങ്ങളോട്, യേശുവിനോട്/ യേശുവിന്റെ ശരീരമായ സഭയോടുള്ള ഇടമുറിയാത്ത ബന്ധത്തിൽ ദിവസം മുഴുവൻ ആയിരുന്നുകൊണ്ട് ദൈവത്തെ സ്വന്തമാക്കിയ വ്യക്തിയായി മാറി. ഒപ്പം ദൈവസമ്പാദമാർഗ്ഗത്തിൽ ചരിക്കുന്നതിന് ശിഷ്യരെ അഭ്യസിപ്പിച്ചു. സാധാരണ വിശ്വാസികളെപ്പോലും, അവരുടെ സ്വന്തജീവിതകടമകൾ നിർവ്വഹിച്ചു കൊണ്ടുതന്നെ എങ്ങനെ ദൈവസമ്പാദന മാർഗ്ഗത്തിൽ മുന്നേറാം എന്ന് അഭ്യസിപ്പിച്ചു. ഇതിനുവേണ്ട സംവിധാനങ്ങൾ ഏർപ്പെടുത്തി. ദൈവസമ്പാദനം കുറെ ആഗ്രഹങ്ങളല്ല, അത് പ്രബോധനം ആവശ്യപ്പെടുന്നു, അഭ്യാസങ്ങളിൽ നിന്ന് വരുന്ന “സാധന”. രണ്ടിനും ആവശ്യമായി വന്ന ബൗദ്ധിക പിൻബലം (Intellectual Support) ഒരു പ്രസ്സ് സ്ഥാപിച്ച് ചെറുതും വലുതുമായ 42

അനുഷ്ഠിച്ചാലും സ്നേഹം കൊണ്ട് ജ്വലിക്കുന്നതല്ലെങ്കിൽ ഒന്നുമല്ല. നീ മാത്രം മതി എന്ന് ഉരുവിടുന്നവന്റെ ജീവശ്വാസമാണ് സ്നേഹം.

7. പൊതുജീവിതരംഗത്ത്, അന്നത്തെ സഭയിൽ അത്ര വലിയ സേവന പരമ്പര കാഴ്ച വച്ച മാർ ഈവാനിയോസ് പിതാവിനെപ്പോലെ മറ്റൊരു വ്യക്തി ഇല്ലായിരുന്നു. എന്നാൽ അതിലും ഉത്തമമായ ഒരു ജീവിതശൈലി ഉണ്ട്. തങ്ങൾക്കു വേണ്ടി ഒന്നും നീക്കിവെയ്ക്കാത്ത സർവ്വസംഘപരിത്യാഗത്തിന്റെ ജീവിതശൈലി ജീവന്റെ പ്രതീകമാകുന്ന രക്തം ദൈവത്തിനും പ്രവർത്തനത്തിന്റെ പ്രതീകമായ മേദസ്സ് സംഘടനയ്ക്കും സമർപ്പിച്ചുതീർക്കുന്ന യാഗപശുവിന്റെ ശൈലി. അതിൽ നിന്നും പ്രസരിക്കുന്ന പ്രകാശവും തേജസ്സും ആണ് സഭക്ക് ഭരണപരമായ കെട്ടുറപ്പിനെക്കാളും ഭൗതിക ഐശ്വര്യത്തെക്കാളും ആവശ്യം(മാർ ഈവാനിയോസ് Fr. Inchakalody മലയാളം P 197). സേവന

പുസ്തകങ്ങളോ ലഘുലേഖകളോ പ്രസിദ്ധപ്പെടുത്തുകയോ, പ്രസിദ്ധീ കരിക്കാൻ കളമൊരുക്കുകയോ ചെയ്തു.

9.ദൈവസമ്പാദനത്തെപ്പറ്റിയുള്ള മാർ ഈവാനിയോസ് പിതാവിന്റെ ചിന്തയ്ക്ക് കുറെക്കൂടി വിശാലഭാവം നൽകുന്നുണ്ട്. സ്നേഹത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ഭാഷ്യം. ദൈവസമ്പാദനത്തിനുള്ള ഏറ്റവും ഫലപ്രദമായ മാർഗ്ഗമായി സന്യാസത്തെയാണ് അദ്ദേഹം സ്വീകരിച്ചത്. മോക്ഷം നേടുന്നതിന് ഹിന്ദുധർമ്മം കണ്ടെത്തിയ ജ്ഞാന, കർമ്മ, ഭക്തി മാർഗ്ഗങ്ങളെ സ്നേഹമെന്ന ഒരേ മാർഗ്ഗത്തിൽ അദ്ദേഹം സംഗ്രഹിച്ചു. സന്യാസത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ദർശനം അവതരിപ്പിക്കുന്നതു തന്നെ ദൈവം സ്നേഹമാകുന്നു (ജറു 4/8-16) എന്ന സ്നേഹത്തിന്റെ സുവിശേഷകനായ വി. യോഹന്നാനെ ഉദ്ധരിച്ചുകൊണ്ടാണ് (സന്യാസജീവിതസഹായി P9). തുടർന്നുള്ള അദ്ധ്യായങ്ങളിൽ വ്രതാനുഷ്ഠാനങ്ങളും കൂട്ടജീവിതവും എല്ലാം സ്നേഹജീവിതം ആണ് എന്നദ്ദേഹം സമർത്ഥിക്കുന്നു. ദൈവത്തെ സ്വാഭാവിക ശക്തികൾകൊണ്ട് മനുഷ്യന് കൈവശപ്പെടുത്താനാകില്ലല്ലോ. എന്നാൽ ദൈവത്തിന്റെ ദൗത്യങ്ങൾ ഏറ്റെടുക്കുമ്പോൾ അവിടുത്തെ നിശ്ചയങ്ങളോട്, നിർദ്ദേശങ്ങളോട് താദാത്മ്യപ്പെടുന്ന വിശ്വാസി ദൈവത്തെ സമ്പാദിക്കുക തന്നെയാണ് ചെയ്യുക. അയാൾ ദൈവത്തിന്റേതായി മാറുന്നു.

10. ദൈവസേവനവും, ദൈവസമ്പാദനവും തമ്മിലുള്ള വ്യത്യാസം വി. സുവിശേഷങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. യേശു അരുളിചെയ്യുന്നു "ഞാൻ ഇനി നിങ്ങളെ ദാസന്മാർ എന്നു വിളിക്കുകയില്ല. സ്നേഹിതൻമാർ എന്ന് വിളിച്ചിരിക്കുന്നു" (ജറു15/15). തന്നോട് കല്പിക്കപ്പെട്ട ശുശ്രൂഷകൾ, സേവനങ്ങൾ യജമാനന് ചെയ്തുകൊടുത്ത് അതിനുള്ള പ്രതിഫലം പറ്റുന്നവനാണ് ദാസൻ. യജമാനനും ദാസനും ഇടയിൽ ഒരു സ്നേഹബന്ധം ഉണ്ടായിരിക്കണമെന്ന് നിർബന്ധമില്ല. യജമാനൻ ഒരു നിശ്ചിതസമയത്ത് എവിടെയാണ്, എന്താണ് ചെയ്യുക, അയാളുടെ മനസ്സെന്താണ് എന്ന് ദാസൻ അറിയണമെന്നില്ല. യജമാനൻ ചെയ്യുന്നതെന്തെന്ന് ദാസൻ അറിയുന്നില്ല (ജറു15/15). പകരം യേശുവിന്റെ ശിഷ്യന്മാർ അവിടുത്തെ സ്നേഹിതന്മാർ ആണ് (V 15). പരസ്പരം അറിയുന്നവരാണ് സ്നേഹിതർ. സ്നേഹിതന്റെ വ്യക്തിത്വത്തിന്റെ രഹസ്യത്തിലേക്ക് പ്രവേശിക്കുവാൻ അവസരം ലഭിച്ചവരാണ് അവന്റെ സ്നേഹിതർ. യേശുവും ശിഷ്യന്മാരും തമ്മിലുള്ള ബന്ധം സ്നേഹബന്ധമാണ്. "എന്തെന്നാൽ എന്റെ പിതാവിൽ നിന്ന് കേട്ടതെല്ലാം നിങ്ങളെ ഞാൻ അറിയിച്ചു"(V 15). യേശുവും ശിഷ്യനും തമ്മിലുള്ള ബന്ധം സ്നേഹമില്ലാതെ , സേവന തലത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നതാകാം. സ്നേഹത്തിലല്ലാതെ ഒന്നിച്ചു ജീവിക്കുന്ന ഭാര്യാഭർത്താക്കന്മാരുടേതുപോലെ മുടിയനായ പുത്രന്റെ ഉപമയിൽ ദൈവസേവനവും ദൈവസമ്പാദനവും തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കുന്നുണ്ട്. വീട്ടിൽ തിരികെ ചെന്ന് ഒരു ദാസനായി എന്നെ സ്വീകരിക്കേണമെ എന്ന് പറയുവാനാണ് അവൻ എഴുന്നേറ്റുപ്പോയത്. അപ്പൻ മകനെ സ്വീകരിക്കുന്നത് ദാസനായിട്ടല്ല, മകനായിട്ടാണ്. തന്റെ മകനെ പറ്റിയാണ് അപ്പൻ വേലക്കാരോട് സംസാരിക്കുന്നത് (V 24). പുത്രസ്ഥാനം വീണ്ടും നേടിയെടുത്ത (സമ്പാദിച്ച) മകൻ. യേശുവും ശിഷ്യന്മാരും തമ്മിലുള്ള ബന്ധം ദാസൻ യജമാനബന്ധമല്ല, മകനും പിതാവും തമ്മിലുള്ള ബന്ധമാണ് എന്ന് വ്യക്തമാക്കുന്നു. ആ ബന്ധത്തിലൂടെ പിതാവ് മകനെ തിരികെ സമ്പാദിക്കുന്നു. മകൻ അപ്പന്റെ സ്നേഹം വീണ്ടും സമ്പാദിക്കുന്നു.

11. മാർ ഈവാനിയോസ് പിതാവ് ദൈവത്തെ സമ്പാദനത്തിന് കണ്ടെത്തിയ മാർഗ്ഗം സ്നേഹമാർഗ്ഗമായിരുന്നു. സ്നേഹമാർഗ്ഗം ഏതാനും ചിലരുടെ (സന്യാസിമാരുടെ) കുത്തകയല്ല. അവരുടെ ജീവിതക്രമം തന്നെ സ്നേഹമാർഗ്ഗമാണ് എന്നു മാത്രം. സകല മനുഷ്യരും ദൈവസമ്പാദനത്തിന് ക്ഷണിക്കപ്പെട്ടവരാണ്. "സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരായിരിക്കുവിൻ" (മത്താ 5/48) എന്ന ആഹ്വാനം ആ പിതാവിന്റെ എല്ലാ മക്കൾക്കും ഉള്ളതാണ്. സ്നേഹമാർഗ്ഗത്തിൽ കൂടി നടക്കുവാൻ വിളിക്കപ്പെടാത്ത വിശ്വാസികൾക്കും തങ്ങളുടെ തന്നെ ജീവിതക്രമം തന്നെയാണ് ദൈവ സമ്പാദന മാർഗ്ഗം.

## ഉപകാരസ്മരണ



**Jacob George**
USA






ഫാ. ജേക്കബ് ചിറയത്ത്

# ദൈവത്തിന്റെ മനോഭാവം സ്വന്തമാക്കിയവൻ

അറിയുന്തോറും അതിശയിപ്പിക്കുന്ന വ്യക്തിത്വമാണ് ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടേത്. ആ പുണ്യ താതൻ സ്വർഗ്ഗപ്രാപ്തി നേടിയതിന്റെ 64–ാം ഓർമ്മദിനം ആഘോഷിക്കുന്നു. ചുരുങ്ങിയത് 70 വയസ്സിന് താഴെയുള്ളവർ അദ്ദേഹത്തെ നേരിൽ കണ്ടതിന്റെ ഓർമ്മ പേറുന്നവരല്ല. അതോടൊപ്പം ആ സാന്നിദ്ധ്യവും സാമീപ്യവും നേരിട്ട് അറിഞ്ഞവരുടെ എണ്ണവും കുറയുന്നു. എന്നിരിക്കലും തലമുറകളെ പ്രചോദിപ്പിക്കുന്ന, ത്രസിപ്പിക്കുന്ന ഓർമ്മയായി തിരുമേനി നിലക്കൊണ്ടു. ഇരുപതാം നൂറ്റാണ്ടിനു ദൈവം കനിഞ്ഞരുളിയ സമ്മാനമായി ലോകത്തിലേക്ക് കടന്നുവന്ന ആ ശ്രേഷ്ഠ പുരോഹിതൻ താൻ ജീവിച്ചിരുന്ന കാലഘട്ടത്തെ ഇതിഹാസമാക്കിയെന്നു മാത്രമല്ല ക്രമാനുഗതമായി പുരോഗമിക്കുന്ന ക്രിസ്തീയ ജീവിത ശോധനത്തിനും സാക്ഷ്യത്തിനും മാതൃകയായി വഴികാട്ടിയായി തുടരുകയും ചെയ്യുന്നു. ഞാൻ സ്വർഗ്ഗത്തിലെത്തിച്ചേർന്നാലും വിശ്രമിക്കുകയില്ല, എന്റെ സഹോദരങ്ങൾക്കായി പ്രാർത്ഥിച്ചുക്കൊണ്ടേയിരിക്കും എന്നു പറഞ്ഞ ആ പുണ്യതാതന്റെ ദീപ്തമായ ജീവിതത്തെ ദൈവിക പദ്ധതിയുടെ പശ്ചാത്തലത്തിൽ നോക്കിക്കാനുവാൻ ശ്രമിക്കുന്നതാണീ ലേഖനം.

**ദൈവത്തിന്റെ മനോഭാവം സ്വന്തമാക്കിയവൻ**

ഒരു വാചകത്തിൽ വന്ദ്യതിരുമേനിയുടെ ജീവിതം സംഗ്രഹിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അതിനെ ഇങ്ങനെ കാണുവാനാണ് ആഗ്രഹിക്കുക. ദൈവത്തിന്റെ മനോഭാവം സ്വന്തമാക്കിയവൻ ആത്മദാനമാണ് ആ അടിസ്ഥാന മനോഭാവം. തന്റെ അതിരറ്റ നന്മയും നിസീമമായ സ്നേഹവും വഴിഞ്ഞൊഴികയപ്പോൾ പ്രപഞ്ചവും അതിലെ അവസ്ഥാന്തരങ്ങളും രൂപീകൃതമായി. അതിലെ ക്രമവും മനോഹാരിതയും അനുപമമായ അത്മദാനത്തിന്റെ നിദർശനങ്ങളായിരുന്നു. അതേ അടിസ്ഥാന മനോഭാവം തന്നെയാണ് തന്നെ തന്നെ അപകടപ്പെടുത്തുന്ന ഒരു തീരുമാനത്തിലൂടെ മനുഷ്യനെ സ്വന്തം ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ചത് (ഉൽപ്പത്തി 1:26). അത്യുന്നതനായ ദൈവം ഇറങ്ങിവന്ന് മനുഷ്യരോടൊപ്പം സഹവസിക്കുന്നതിന്റെ അത്ഭുത കാഴ്ചകളാണ് രക്ഷാകരചരിത്രത്തിൽ തുടർന്നു നാം കാണുക. തന്റെ ജനതയെ തന്റെ ഹൃദയത്തോട് ചേർത്തു നിറുത്തുവാൻ അവരെനിക്ക് ചുറ്റും ശേഖരിക്കുന്നതിൽ വ്യാപൃതനായിരുന്നു ദൈവം. രക്ഷാകര ചരിത്രത്തിന്റെ അന്തസത്ത മനസ്സിലാക്കിയ വന്ദ്യപിതാവ് തനിക്ക് ലഭിക്കാനിരുന്ന സകല ഔന്നത്യങ്ങളും വെടിഞ്ഞ് ഇറങ്ങി വരുന്നതായി നാം കാണുന്നു. സഭാ ഗാത്രത്തിലുണ്ടായ ഭിന്നതകളുടെ



മുറിവുകളെ ഉണക്കുവാൻ ദൈവത്തിന്റെ കൈകളിൽ ഉപകരണമായിമാറി ആ വന്ദ്യതാതൻ. ദൈവത്തിന്റെ അനന്തകരുണയാൽ തോമാശ്ലീഹായുടെ ശ്ലൈഹിക അടിസ്ഥാനത്തിൽ രൂപീകൃതമായ ഒരു സഭയെ ദൈവകപദ്ധതിയിൽ നിലനിർത്തുവാനും ആത്മദാനം നടത്തുവാനും തിരുമേനി സന്നദ്ധനായി. ദൈവജന ത്തിന്റെ പുറപ്പാടിന്റെ അനുഭവത്തിൽ അവർക്ക് മുകളിൽ വിരിക്കപ്പെട്ട മേഘമായും അവർക്കായി ചൂടും വെളി ച്ചവും പകരുന്ന അഗ്നിയായും നാം ദൈവത്തെ കണ്ടെത്തുന്നു. ഗതിയറിയാതെ വലഞ്ഞ, വിഘടന ത്തിന്റെ ആഘാതത്തിലുലഞ്ഞ ഒരു സമൂഹത്തിന്റെ മുകളിൽ വിരിക്കപ്പെട്ട ദൈവിക സാന്നിദ്ധ്യമായിരുന്നു തിരുമേനി. അവരുടെ ദീപികയായി ദൈവം ജ്വലിപ്പിച്ച അഗ്നിയും.

താൻ വിളിച്ചടുപ്പിച്ച ഏവരും തന്റെ അടിസ്ഥാന മനോഭാവം സ്വന്തമാക്കുവാൻ ദൈവം ആഗ്രഹിച്ചു. മാത്രമല്ല അവരെ അതിനായി രൂപീകരിക്കുകയും ചെയ്തു. മോശയുടെ ജീവിതവും ദൗത്യവും വലിയൊരു ഉദാഹരണമായി നമുക്ക് മുൻപിൽ നിലക്കൊള്ളുന്നു. കുഴഞ്ഞുമറിഞ്ഞ അവസ്ഥയിലായിരുന്നു മോശയുടെ ജനനം. ദൈവപരിപാലനയുടെ അതുല്യതണലിൽ അവന്റെ ബാല്യവും പരിശീലനവും രാജകീയമായി നിർവ്വഹിക്കപ്പെട്ടു. രാജകീയ ശീതളിമയിൽ ആയിരുന്നു അവന്റെ അനന്യതയും, തന്റെ ശരീരത്തിലോടുന്ന രക്തത്തിന്റെ കട്ടിയും അവൻ മറന്നിരുന്നില്ല. ഹെബ്രായ നെന്ന അവന്റെ സവിശേഷതയും തന്റെ ജനത്തോടു ള്ളപക്ഷം ചേരലും അവനെ മരുഭൂമിയുടെ അനുഭവ ത്തിലേക്ക് നയിച്ചു. അവനിലേക്ക് നിരന്തരം നീട്ടപ്പെട്ട ദൈവകരം അവനെ നയിച്ചത് കത്തുന്ന മുൾപ്പടർപ്പിന്റെ അനുഭവത്തിലേക്കായിരുന്നു. അതുയർത്തിയ വിസ്മ യവും, അതിൽ നിന്നും ലഭിച്ച ദൗത്യവും, അനുഭവ വേദ്യമായ സ്ഥിതീകരണവും, തുടർന്നുണ്ടായ ശാക്തീ കരണവും മോശയെ പരിവർത്തിതനാക്കി. തികച്ചും മൗലീകമായി താൻ എവിടെ നിന്ന് ഭയ വിഹ്വലനായി ഒളിച്ചോടിയോ അവിടേക്ക് അവൻ ധൈര്യപൂർവ്വം കടന്നുചെന്നു. അവന്റെ ഇടയ ദണ്ഢിൽ സർവ്വശക്തൻ സന്നിവേശിപ്പിച്ച ശക്തി അടയാളങ്ങൾ കാട്ടുവാൻ അവനെ ശക്തനാക്കി. ദൈവത്തിന്റെ വാഗ്ദാനത്തി ലേക്ക് തേനും പാലും ഒഴുകുന്ന കാനാനിലേ ക്കുള്ള പുറപ്പാടിൽ അജപാലകനായി അവൻ മാറി. ഒരു ജനതയെ തന്റെ വിശ്വസ്ത ജനവും താൻ അവരുടെ പ്രിയപ്പെട്ട ദൈവവുമായി മാറ്റുന്ന ഉടമ്പടിയിലേക്കു യർത്തുവാൻ ദൈവം ആഗ്രഹിക്കുമ്പോൾ സീനായി മലയിലേക്ക് ഇറങ്ങി വന്ന് തന്നിലേക്കുയർത്തുവാൻ കരം നീട്ടികൊടുത്തുതും മോശക്ക് തന്നെയാണ്. അവർക്ക് ജീവിക്കുവാനുള്ള കല്പനകളുടെ കൽഫലകകൾ ഏറ്റുവാങ്ങിയതും അവൻ തന്നെ.

ദൈവികവഴികളിൽ മോശ സഞ്ചരിച്ച ദിശകളിൽ തന്നെയാണ് ഈവാനിയോസ് തിരുമേനിയും ചരിച്ചിരുന്നത് എന്നത് തികച്ചും യാദൃശ്ചികമല്ല. കലുഷിതവും രക്തരൂഷിതവുമായ സ്വാതന്ത്ര്യ സമരപിളർപ്പിന്റെ അവശതകൾ പേറുന്ന സഭാ ഗാത്രത്തിന്റെ നടുവിലേക്കാണ് അദ്ദേഹം ജനിച്ചു വീഴുന്നത്. തുടർന്നുള്ള പരിശീലനം, ഉന്നത വിദ്യാഭ്യാസം, സെറാമ്പൂരിലുള്ള തിരുമേനിയുടെ അനുഭവം, ശാന്തിനികേതൻ ഉൾപ്പെടെയുള്ള ഇന്ത്യൻ സങ്കേതങ്ങളിൽ നിന്നുള്ള ഭാരത ദർശന അവഹാഗം , സഭയെ നവീകരിക്കുന്നതിനു വേണ്ടിയുള്ള ആശ്രമ സ്ഥാപനം, സന്യാസനികളുടെ രൂപീകരണം, സത്യസഭയെ കണ്ടെത്തി, പുനരൈക്യം ഇവയിലെല്ലാം മോശയുടെ ജീവിതത്തിൽ സംഭവിച്ചതിന്റെ തനിയാ വർത്തനം നാം കാണുന്നു. പുറപ്പാടിന്റെ അനുഭവ ത്തിലൂടെ ദൈവജനത്തെ നയിക്കുക ആയാസമേറിയ ദൗത്യമായിരുന്നു മോശയ്ക്ക്. ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വവും ആയാസമേറിയതു തന്നെ. പുനരകൈ്യസഭയുടെ മുന്നോട്ടുള്ള യാത്രയിൽ ആർത്തുലയുന്ന ചെങ്കടലിനും , ചീറിയടുക്കുന്ന ഫറവോ സൈന്യത്തിനും മദ്ധ്യേ മോശ നിലകൊണ്ടതുപോലെ പിതാവിനും നിൽക്കേണ്ടതായി വന്നിട്ടുണ്ട്. താൻ തഴുകിതലോടിയ ഇടയ ദണ്ഢിലാണ് ദൈവം തന്റെ ശക്തി മോശയ്ക്കായി സന്നിവേശി പ്പിച്ചതെങ്കിൽ, ഈവാനിയോസ് തിരുമേനി എന്ന ശ്രേഷ്ഠ പുരോഹിതനിലാണ് ഈ ശക്തി ദൈവം നിറച്ചത്. തന്നെ ശക്തിപ്പെടുത്തുന്ന ദൈവത്തിലൂടെ പ്രതിസന്ധി കളെ തിരുമേനി തരണം ചെയ്തു. തന്റെ ജനത്തിനായി ദൈവസന്നിധിയിൽ കരം വിരിക്കുന്ന മോശയെ നാം കണ്ടെത്തുന്നു. ദൈവസന്നിധിയിൽ വിശ്വസ്തനായ തിരുമേനി ദൈവം നോക്കികൊള്ളും എന്ന അടി സ്ഥാന വിശ്വാസത്തോടെ കരങ്ങൾ വിരിച്ചതിന്റെയും നെഞ്ചത്തടിച്ച് പ്രാർത്ഥിച്ചതിന്റെയും ഫലങ്ങളാണ് ഒന്നുമില്ലായ്മയിൽ നിന്നൊരു സഭ ആരെയും അതിശയിപ്പിക്കുന്ന വേഗത്തിൽ വളർന്നത്. തന്റെ സഭക്കായി ആ തനയൻ ദൈവന്നിധിയിൽ നിരന്തരം പ്രാർത്ഥിക്കുന്നത് കൊണ്ടാണ് കാലാതിർത്തി കൾ ഭേദിച്ച് മലങ്കര സഭ മുന്നേറുന്നത്.

**ക്രിസ്തുവിന്റെ ഹൃദയത്തോട് ചേർന്ന് നിന്നുകൊണ്ട്**

മലങ്കരസഭയുടെ നവോത്ഥാനത്തിനായി ഒരു സന്യാസസഭ തുടങ്ങുവാൻ വന്ദ്യപിതാവ് പ്രാർത്ഥി ച്ചുറപ്പിക്കുമ്പോൾ അതിന് നൽകിയ മിശിഹാനുകരണ സമൂഹം എന്ന നാമം മാത്രം മതി ഈ തലക്കെട്ടിൽ നാം ചർച്ചചെയ്യുന്ന വിഷയത്തിന്റെ ആഴം മനസ്സി ലാക്കുവാൻ. വഴിയും സത്യവും ജീവനുമായ യേശുക്രിസ്തുവിന്റെ ഹൃദയത്തോട് ചേർന്നു നിൽക്കുവാൻ അദമ്യമായി തിരുമേനി ആഗ്രഹിച്ചു. അതിനായി തന്നെത്തന്നെ സമർപ്പിച്ചു. ദൈവത്തിന്റെ അമൂല്യദാനമാണ് വിളി. വിളികേട്ടവൻ അടുത്ത് ചെല്ലുമ്പോൾ, അവന്റെ ഹൃദയത്തോട് ചേർന്ന് നിൽക്കുമ്പോൾ, അതിന്റെ പൊരുളും ദൗത്യവും ദൈവം വെളിവാക്കുന്നു. പത്രോസിനെ വിളിച്ചത് സഭയുടെ അടിസ്ഥാനമാവുകാനാണെങ്കിൽ പൗലോസിനെ അതിന് പണിതുയർത്തുന്ന ശില്പിയാകുവാനാണ് വിളിച്ചത്. തനിക്കായി പോകുവാൻ കാലഘട്ടത്തിന്റെ ആവശ്യ

മറിഞ്ഞ് കർത്താവ് കാലാകാലങ്ങളിലായി ആളുകളെ അയക്കുന്നതായി നാം കാണുന്നു. ദൗത്യത്തിലെ അനന്യത നമ്മെ അതിശയിപ്പിക്കുന്നതു തന്നെയാണ്. ദമിയാനോസന്റെ ആലയം പുതുക്കി പണിയുവാനാണ് അസ്സീസിയിലെ ഫ്രാൻസിനെ ദൈവം വിളിച്ചത്. ഈ കാലഘട്ടത്തിൽ നവോത്ഥാനത്തിന്റെ കാല്പനികതയും നവീകരണ പ്രസ്ഥാനം ഉയർത്തിയ ചിന്താസരണികളും വ്യവസായ വത്കരണത്തിന്റെ പൂമുഖപടിയിലേക്ക് പ്രവേശിക്കുന്നതിന്റെ ഉത്സാഹവും പ്രകടമായിരുന്നു. അതിന്റെ അലയൊലികൾ സഭയിലും പ്രതിഫലിച്ചിരുന്നു. സുഖലോലുപതയും മാറ്റത്തിനോടുള്ള നിസംഗതയും സുരക്ഷിത മേഖലകളിലേക്കുള്ള ഉൾവലിവുകളും സഭാ ഗാത്രത്തെ പിടിച്ചുകുലുക്കുന്ന

സാഹചര്യത്തിൽ ക്രിസ്തു ഹൃദയത്തോട് ചേർന്നുനിന്ന ഫ്രാൻസിസ് തന്റെ ദാരിദ്ര്യത്തിലൂടെ, എളിമയിലൂടെ, ലാളിത്യത്തിലൂടെ, സർവ്വോപരി സകലതിനെയും ഉൾക്കൊള്ളുന്ന സ്നേഹത്തിലൂടെ സഭയെ അതിന്റെ അടിസ്ഥാന നിഷ്കളങ്കതയിലേക്കു ക്ഷണിച്ചു. സഭയെ പണിതുയർത്തുവാൻ തന്നെയാണ് വന്ദ്യപിതാവും വിളിക്കപ്പെട്ടത്. വ്യവഹാരം ഒന്നിനും പരിഹാരമല്ലെന്നും കലഹം ഭിന്നത വർദ്ധിപ്പിക്കുമെന്നും സഭയുടെ നാഥനായ, മണവാളനായ കർത്താവിന്റെ ഹൃദയത്തിലേക്കുള്ള മടങ്ങിവരവ് മാത്രമാണ് അഭികാമ്യമെന്നും തിരുമേനി തിരിച്ചറിഞ്ഞു. തന്നിൽ ആഴത്തിൽ വേരോടിയ അവബോധം സഹോദര മേൽപ്പട്ടക്കാരെ, വൈദികരെ, സന്യസ്തരെ, അല്മായ സമൂഹത്തെ പകർന്നുനൽകുവാനും പുനരൈക്യമെന്നമനോബരതീരത്തുവരെയെത്തിക്കുവാനും തിരുമേനി ശ്രമിച്ചു. ഒരു സഭയുടെ അതും ശ്ലൈഹിക അടിസ്ഥാനം പേറുന്ന ഒരു സമൂഹത്തിന്റെ പുനരുദ്ധാരണം തന്നെയാണ് തരുമേനി ആഗ്രഹിച്ചത്. ഭൗതിക നേട്ടങ്ങൾ തന്റെ സഹോദരങ്ങളെ പുറകോട്ട് വലിച്ചപ്പോൾ യേശുവിന്റെ ഹൃദയത്തോട് ചേർന്നു നിൽക്കുവാനും, അവൻ സ്ഥാപിച്ചതുമായ സഭാ ഗാത്രത്തോട് ഒട്ടിച്ചേരുവാനും തിരുമേനി സന്നദ്ധനായി. ക്രിസ്തുവിന് വേണ്ടി സകലതും ഉച്ചിഷ്ടം പോലെ കരുതുവാൻ തയ്യാറായി. കാരണം ക്രിസ്തുവിന്റെ സ്നേഹം അത്രയും തിരുമേനിയെ നിർബന്ധിച്ചു. അപ്പസ്തോലർ പറയുന്നതുപോലെ തന്നിൽ വിശ്വസിക്കുന്ന ഒരുവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കുവാനു മായി ദൈവം ലോകത്തെ അത്രമാത്രം സ്നേഹിക്കുമ്പോഴാണ് മനുഷ്യാവതാര രഹസ്യം അനുഭവവേദ്യമാകുക. അവതീർണ്ണവചനമായ ക്രിസ്തു തന്റെ പരമപിതാവിന്റെ ഹിതം തന്റെ ജീവിതത്തിന്റെ താളമാക്കിയെന്നുമാത്രമല്ല ഏവരെയും അവിടുത്തെ സ്നേഹഹൃദയത്തിലേക്കു ക്ഷണിക്കുകയും ചെയ്തു, ആരും അതിൽ നിന്നും ഒഴുവാക്കപ്പെട്ടിട്ടില്ല. അതേപോലെ ആരും നിർബന്ധിക്കപ്പെട്ടുമില്ല. കർത്താവ് ചെയ്ത അടയാളങ്ങൾ മുഴുവൻ ദൈവരാജ്യ പ്രഘോഷണവും ദൈവം നൽകുന്ന വിടുതലിന്റെ പ്രഖ്യാപനങ്ങളുമായിരുന്നു. മാനസാന്തരത്തിനുള്ള ആഹ്വാനങ്ങളും , അവിടുത്തെ ജറുസലേമിലേക്കുള്ള രാജകീയ പ്രവേശനം പോലും ദൈവഹൃദയത്തിലേക്ക് മടങ്ങുവാനുള്ള അവസാനക്ഷണമായിരുന്നു. തന്റെ സ്വന്തശരീരരക്തങ്ങളിലൂടെ കുരിശാകുന്ന അൽത്താരയിൽ യാഗമായി അർപ്പിക്കപ്പെട്ടു പരമപിതാവിന്റെ ഹൃദയത്തിലേക്ക് ആ ഏകജാതൻ മടങ്ങുമ്പോഴും അനുരഞ്ജനത്തിന്റെ , പുനരൈക്യത്തിന്റെസന്ദേശമാണ് ഉയർത്തിയത്. ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിച്ചു തന്റെ ജീവനെ സമർപ്പിക്കുമ്പോൾ പ്രകൃതിയിൽ അത്ഭുതങ്ങൾ നടന്നു. ഭൂമിപിളർന്നു. ശവകുടീരങ്ങൾ തുറക്കപ്പെട്ടു. ദൈവാലയത്തിലെ തിരശീല മുകളിൽ നിന്നും താഴേക്ക് കീറി. അതായത് സംഭവിച്ചതൊന്നും മനുഷ്യ പ്രയത്നത്താല്ല; ദൈവിമായി സംഭവിച്ചു. കുരിശുമരണത്തോളം നീളുന്ന അനുസരണത്തിലൂടെ അനുരഞ്ജനത്തിന്റെ വലിയ കൂദാശ നിർവ്വഹിച്ച ആ മഹാപുരോഹിതൻ അതി വിശുദ്ധസ്ഥലത്തേക്കു കടന്നുപോകുമ്പോൾ, ദൈവജനത്തെ ദൈവജനത്തിൽ നിന്നും വേർതിരിച്ച മതിലുകളെയല്ലാം ഇല്ലാതാക്കുകയായിരുന്നു. അവരെ ഇനി മുതൽ അന്യരോ, പരദേശികളോ അല്ലാതാക്കുകയായിരുന്നു. പിന്നെയോ ദൈവജനത്തിലെ അംഗങ്ങളുംഅവകാശികളുമാക്കുകയായിരുന്നു. താനേറ്റെടുത്ത ശൂന്യവത്കരണമാണ് ദൈവജനത്തെ പിതാവിന്റെഹൃദയത്തിലേക്കുകയർത്തിയത്. യേശുവിന്റെ ഹൃദയത്തോട്ചേർന്നുനിന്ന ഈവാനിയോസ് തിരുമേനി സ്വന്തമാക്കിയതും മുകളിൽ വിവരിച്ച അവിടുത്തെ ജീവിതത്തിന്റെ താളം തന്നെയാണ്. ശൂന്യവത്കരണത്തിനായി തന്നെ തന്നെ സമർപ്പിച്ചപ്പോൾ താൻ ജീവൻ ഉഴിഞ്ഞുവച്ച ഒരു ജനതയിൽ, തന്റെ നേതൃത്വത്തിൽസത്യവിശ്വാസത്തിന്റെ പൂർണ്ണതയിൽ വലയം പ്രാപിച്ച ഒരു സഭാസമൂഹത്തിൽ ദൈവികജീവൻ വന്നുനിറയുന്നതു തിരുമേനി കണ്ടു. നഷ്ടപ്പെടുത്തുമ്പോൾ മാത്രമാണ് ലഭിക്കുന്നതെന്ന് ആഴത്തിൽ മനസ്സിലാക്കി. ക്രിസ്തുവിനോടുള്ള ആഴത്തിലുള്ള ഹൃദയബന്ധം വലിയൊരു സന്ദേശവും നമുക്ക് പകർന്നുനൽകി. ദൈവസമ്പാദനമാണ് ഏറ്റം ശ്രേഷ്ഠമെന്ന യാഥാർത്ഥ്യം പരിശുദ്ധാത്മാവിന്റെ ഉപകരമായി മാറിയവൻ.

പരിശുദ്ധാത്മാവിന്റെ നൽകൽ അപ്പസ്തോലരിൽ വരുത്തിയ മാറ്റങ്ങളും അവരുടെ പ്രവർത്തനങ്ങളിലെ വ്യത്യസ്തതയും അതുണ്ടാക്കിയ ചലനങ്ങളും രൂപാകൃതമായ സമൂഹങ്ങളുടെ പ്രത്യേകതകളുമാണ് അപ്പസ്തോലപ്രവർത്തന പുസ്തകത്തിലെ ഇതിവൃത്തം. വിദ്യാവിഹീനരും സാധാരണക്കാരുമായ അവരിലേക്ക് ദൈവത്തിന്റെ സ്നേഹവും ജീവനുമായ ആത്മാവ് വന്നപ്പോൾ , ലോകത്തിലെ തത്വജ്ഞാനികളെ വെല്ലുന്ന വിജ്ഞാനികളായി അവൻ മാറിയെന്നു പ്രാർത്ഥനയിൽ നാം ചൊല്ലുന്നു. മലങ്കരയുടെ പട്ടംകൊട ശുശ്രൂഷയിൽ ആർത്ഥിയെ മേൽപ്പട്ടക്കാരൻ ക്ഷണിക്കുന്നത് സമാനമായ ചിന്തയാണുയർത്തുക. ഒരു പുരോഹിതൻ, മേൽപ്പട്ടക്കാരൻ അപ്പസ്തോലരെ പോലെ എങ്ങനെ ദൈവാരൂപിയുടെ ഉപകരകണമായിരുന്നുവെന്നതിന്റെ ഉദാഹരണമാണ് ഈവാനിയോസ് തിരുമേനി.

സുവിശേഷകർ എല്ലാം തന്നെ സ്വർഗ്ഗാരോഹണത്തിന് മുൻപുള്ള പ്രേഷിത ദൗത്യ ഭരമേൽപ്പിക്കൽ വിവരിക്കുന്നുണ്ട്. ലോകത്തിന്റെ അതിർത്തികൾ വരെയും സുവിശേഷം അറിയിക്കുവാനും ത്രിത്വൈക നാമത്തിൽ ജ്ഞാനസ്നാനം നൽകുവാനുമായിരുന്നു അത്. ക്രിസ്തു ശിഷ്യനാൽ തന്നെ ഭാരതത്തിൽ സുവിശേഷ ദീപം തെളിയിക്കപ്പെട്ടു. കാരണങ്ങളാൽ പലതാകാം. പീഠത്തിന്മേൽ കത്തിച്ചുവെക്കപ്പെടേണ്ടതായ ആ വിളക്ക്, അനേകരിലേക്ക് പകർന്നു നൽകപ്പെടേണ്ടതായ ആ വെളിച്ച, പറയുടെ അടിയിൽ സൂക്ഷിക്കപ്പെട്ടു. അതും നൂറ്റാണ്ടുകളോളം. യേശുക്രിസ്തു തങ്ങളുടേത് മാത്രമാണെന്നും ജാതി വ്യവസ്ഥ ജീവിതക്രമത്തെ നിശ്ചയിച്ചുറപ്പിച്ച സാമൂഹിക വ്യവസ്ഥയിൽ  സഭാത്മക ജീവിതം സവർണ്ണരുടെ മാത്രം അവകാശമാണെന്നും മലങ്കരയിലെ പൂർവ്വികർ തെറ്റിദ്ധരിച്ചു. ഈ പശ്ചാത്തലത്തിൽ വേണം വന്ദ്യപിതാവിന്റെ പ്രേഷിതപ്രവർത്തനത്തെ നാം വിലയിരുത്താൻ.

രക്ഷ പ്രാപിച്ചവരുടെ സംഖ്യ അനുദിനം വർദ്ധിച്ചപ്പോൾ ഉരുവാക്കപ്പെട്ടത് അജപാലക വെല്ലുവിളികൾ മാത്രമല്ല, തകർക്കങ്ങൾ കൂടിയാണ്. വിജാതിയരുടെ മാനസാന്തരവും സ്വീകരണവും ആയിരുന്നു അവയിൽ പ്രധാനപ്പെട്ടവ. യേശുവിൽ സാധിതമായ രക്ഷ സാർവ്വത്രികമായിരുന്നുവെന്നുള്ളതിന്റെ മകുടോദാഹരണങ്ങളുമായിരുന്നു സാവൂളിന്റെ മാനസാന്തരവും പത്രോസിനുണ്ടായ ദൈവികദർശനങ്ങളും. കർത്താവിന്റെ നാമം ലോകത്തിന്റെ അതിർത്തികളോളം വഹിക്കുന്ന പാത്രമാകാനായിരുന്നു അവിടുന്ന് പൗലോസിനെ വിളിച്ചത്. അവരുടെ ഇടയിൽ പ്രത്യേകിച്ചുംഅവരുടെ അനുയായികൾക്കിടയിൽ പൊതുവായും ഉരുവാക്കപ്പെട്ട തർക്കങ്ങളും സംശയങ്ങളും ജറുസലേം സുന്നഹദോസിൽ ചർച്ചയാകുമ്പോൾ പരിശുദ്ധാത്മാവിന്റെ ഇടപ്പെടൽ നടക്കുന്നതായി നാം അറിയുന്നു. ആദിമസഭയെ ദൈവത്തിന്റെ ആത്മാവും അപ്പസ്തോലരിലൂടെ എപ്രകാരം തൊട്ടുണർത്തി മുന്നോട്ടു നയിച്ചുവോ അപ്രകാരം തന്നെയാണ് ഇരുപതാം നൂറ്റാണ്ടിൽ മലങ്കരയിൽ ഈവാനിയോസ് തിരുമേനിയുലൂടെ ദൈവാത്മാവ് നയിച്ചത്.

1930 സെപ്തംബർ 20 ന് പുനരൈക്യമെന്ന മഹാസംഭവം മാത്രമല്ല അരങ്ങേറിയത്. പിന്നെയോ അതുവരെയും മലങ്കര യ്ക്കന്യമായ ഒരു നൂതന ജീവിതായോധനത്തിന്റെ തുടക്കവും ആയിരുന്നു. ഏഴരപള്ളികൾ ഉയർത്തിയ പൈതൃകങ്ങളും അഭിമാനസ്തംഭങ്ങളുമായി സൂക്ഷിച്ച പാരമ്പര്യങ്ങളും സുരക്ഷയൊരുക്കിയ മധ്യതിരുവിതാംകൂറിന്റെ സുഖശീതങ്ങളെയുംഉപേക്ഷിച്ച് പ്രേഷിത പ്രവർത്തനത്തിന്റെ ദീപശിഖ കൈയ്യിലേന്തിയ ദിവസം കൂടിയായിരുന്നു അത്. ദൈവാരൂപിയുടെ പ്രചോദനത്തിൽ തിരുവനന്തപുരം തന്റെ ആസ്ഥാനമായി തിരുമേനി തെരഞ്ഞെടുക്കുമ്പോൾ പമ്പയാറിനുമപ്പുറം ഒരു  തുരത്തെന്ന പോലെ ഒതുങ്ങികഴിഞ്ഞിരുന്ന ഒരു അപ്പസ്തോലിക സഭയെ അതിന് വെളിയിലേക്ക് വിശാലമായ മേച്ചിൽപുറങ്ങളിലേക്ക് ആനയിക്കുകയായിരുന്നു.

ലഭ്യമായ സാഹചര്യങ്ങളെ, അവ അനുകൂലമായാലും പ്രതികൂലമായാലും ഉപയോഗിക്കുന്ന സാധ്യമായ സങ്കേ



തങ്ങളിലൂടെ സംവേദനം നിവർത്തിച്ച പൗലോസ് അപ്പസ്തോലന്റെ പ്രേഷിതശൈലി തന്നെയാണ് തിരുമേനി ആവർത്തിച്ചത്. പട്ടിണിയിലും ദാരിദ്ര്യത്തിലും നഗ്നതയിലും കാരാഗൃഹത്തിലും , സഹനത്തിലും ഭീഷണിയിയലും ഒന്നും പതറാതെ യേശു എല്ലാവരിലും രൂപീകൃതമാക്കുവാൻ ഈറ്റുനോവനുഭവിച്ചതുപോലെ. മസ്ക്കൻ സബിനകളിലാണ് (താത്കാലിക കൂടാരങ്ങൾ) ദൈവം കൂടുതലായി ജനത്തോട് സംസാരിച്ചതെന്നും അവരോടൊപ്പം സഹവസിച്ചെന്നതും ഓർമിപ്പിക്കുന്നതായിരുന്നു പുനരൈക്യത്തിന്റെ ആദ്യ നാളുകൾ. തകരം കൊണ്ട് മറച്ച് സിനിമാകൊട്ടക താത്കാലിക ഭദ്രാസന ദൈവാലയമാക്കിമാറ്റിയെന്നതു രക്ഷാകരചരിത്രത്തിന്റെ പശ്ചാത്തലത്തിനും ഒരു യാദൃശ്ചികതയല്ല. ദൈവം തന്റെ സഭയെ പണിതതു കല്ലിലോ, മരത്തിലോ, മണലിലോ അല്ല. ഈ ലോകം കാട്ടിതരുന്ന ഒന്നിലും അല്ല. ആ അടിസ്ഥാന യാഥാർത്ഥ്യം മനസ്സിലാക്കി ദൈവാരൂപിയുടെ കൈയ്യിലെ ഉപകരണമായി വന്ദ്യപിതാവ് മാറിയപ്പോൾ തന്റെ കൊച്ചുസഭാസമൂഹത്തെ അതിനായി ഒരുക്കിയപ്പോൾ മലങ്കര സഭ ഭാഷകളുടെയും അതൃപ്തികളുടെയും വരമ്പുകളെ ഭേദിച്ച് ലോകമെങ്ങും ഭൂമിയുടെ ഉപ്പായി ലോകത്തിന്റെ പ്രകാശമായി മലമുകളിൽ പണിയപ്പെട്ട പട്ടണമായി വിരാജിക്കുവാൻ തുടങ്ങി. ഉണ്ടായതും ഉണ്ടാകാനിരിക്കുന്നതും സകലതിനെയും പൂർണ്ണ

മായി തികക്കുന്ന പരിശുദ്ധാത്മാവ് നമ്മോട് കൂടെയെന്ന് പ്രഘോഷിക്കുക മാത്രമല്ല പിതാവ് ചെയതത് അതിന്റെ ആഘോഷകനും പരികർമ്മിയും വിധേയനുമാകുകയും അതിനാൽ നയിക്കപ്പെടുവാനായി തീർന്നു. ജനതകൾക്ക് പ്രകാശമായി ക്രിസ്തുവിനെ മലങ്കര സഭയിലൂടെ അവതരിപ്പിക്കുകയും ചെയ്തു.

വന്ദ്യപിതാവിന്റെ പരിശുദ്ധ ദൈവമാതാവിനോടുള്ള ഭക്തിയും ബഹുമാനവും സ്നേഹവും സ്മരിക്കപ്പെടേണ്ടത് തന്നെയാണ്. തമ്പുരാനെ പ്രസവിച്ച അമ്മച്ചി എന്ന് അദ്ദേഹം മറിയത്തെ വിളിച്ചിരുന്നു. പുനരൈക്യത്തിന്റെ മദ്ധ്യസ്ഥയായി അമ്മയെ തിരുമേനി പ്രതിഷ്ഠിച്ചിരുന്നു. അതിഭദ്രാസന ദൈവാലയവും അമ്മയുടെ നാമത്തിൽ തന്നെയെന്ന് നാം ഓർക്കുന്നു. ദൈവാരൂപിയുടെ സ്ഥിതീകരണത്തിന് വന്ദ്യപിതാവിനെ നിലരന്തരം നിലനിർത്തുന്നതും പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥമാണെന്ന് നാം ഓർക്കേണ്ടിയിരിക്കുന്നത്.

**സഭയുടെ ശ്രേഷ്ഠസന്താനമായി മാറിയവൻ**

സഭാവിജ്ഞാനീയം വർദ്ധിത ഊർജ്ജവും പ്രസരണവും നേടിയ കാലഘട്ടമാണ് ഇരുപതാം നൂറ്റാണ്ട്. ധീഷണശാലിയായ തിരുമേനിയിലൂടെ, അത്ഭുത പ്രതിഭാസമായി സഭയെന്ന യാദാർത്ഥ്യത്തെ മനസ്സിലാക്കുവാൻ സഭാതനയർക്കും വിഞ്ജാനകുതുകികൾക്കും കഴിഞ്ഞുവെന്നുള്ളത് യാദാർത്ഥ്യം തന്നെയാണ്. 1954 ജൂലൈ 15 ന് പിതാവ് കാലം ചെയ്യുമ്പോൾ രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ ആലോചനപോലും തുടങ്ങിയിരുന്നില്ല സഭയിൽ. വിപ്ലവകരമായ മാറ്റങ്ങളും ചിന്താസരണികളും അതുയർത്തിവിട്ടു. സഭാ സ്വഭാവത്താൽ തന്നെ പ്രേഷിതയാണെന്നുള്ള അടിസ്ഥാന യാഥാർത്ഥ്യം അടിവരയിട്ട് ഉറപ്പിക്കപ്പെട്ടു. മുകളിൽ സൂചിപ്പിക്കപ്പെട്ട തിരുമേനിയുടെ പ്രേഷിതത്തിന്റെ പ്രവർത്തനങ്ങളെ ഉദ്ധീപിപ്പിച്ചതും മറ്റൊന്നല്ല. കാലത്തിന് മുൻപെ തിരുമേനി എടുത്ത ധീരമായ ചുവടുവെയ്പുകളാണ് ഇന്ന് മലങ്കരയെ ഭൂഖണ്ഢങ്ങളിലെല്ലാം ശക്തമായ സാന്നിദ്ധ്യമാക്കിയതും ഒരു കാലത്ത് ആയാസകരമെന്ന് കരുതിയ ഹിന്ദി മേഖലകളിലേക്ക് സഭയുടെ പ്രേഷിതത്വത്തെ എത്തിച്ചതും.

സഭ, സഭകളുടെ സഭയാണെന്നതാണ് മറ്റൊരു മൗലീക ചിന്ത. ഭാരത സഭയെന്നും കൊതിച്ചിരുന്നതും, ഒരു പക്ഷേ ശാഠ്യത്തോടെ വാശിപിടിച്ചിരുന്നതും ഈ യാഥാർത്ഥ്യം പൂവണിയുന്നതിനു വേണ്ടിയാണ്. സാർവ്വത്രികത പ്രാദേശികതയെ വിഴുങ്ങിക്കളയരുതെന്നും, അന്ധമായ പ്രാദേശിക വാദം സാർവ്വത്രികതയെ തള്ളിപ്പറയെണ്ടതെന്നുമാണ് ഇതിന്റെ അടിസ്ഥാന യാഥാർത്ഥ്യം. കൂനൻകുരിശു സത്യത്തിനു ശേഷമുള്ള പുനരൈക്യശ്രമങ്ങളെ മുഴുവൻ നയിച്ച ചിന്ത തന്നെ സാർവ്വത്രിക മാറ്റമില്ലാതെ പ്രാദേശിക സഭയ്ക്ക് നിലനിൽക്കാനാവില്ലെന്നതുതന്നെയാണ്. മലങ്കരയുടെ ശ്ലൈഹികാടിസ്ഥാനം അനിഷേധ്യമെങ്കിലും പത്രോസെന്ന പാറയുടെ സ്ഥാനം നിഷേധിക്കുവാനോ, തള്ളിപ്പറയുവാനോ കഴിയയുകയില്ല. പത്രോസിന്റെ പരമാധികാരം പ്രഥമസ്ഥാനം വിശ്വാസത്തിന്റെ സമഗേരയായി തന്നെ തിരുമേനി കണ്ടെത്തിയെന്നും അതിനെ മുറുകെ പിടിക്കുവാൻ സർവ്വാത്മനാ ശ്രമിക്കുമെന്നതിന്റെയും ഉദാത്തഫലം തന്നെയാണ് പുനരൈക്യപ്രസ്ഥാനം. അപ്പസ്തോല പ്രമുഖന്റെ പരമാധികാരം, പ്രഥമസ്ഥാനം, ഭാരതസഭയുടെ അപ്പസ്തോന്റെ സ്ഥാനത്തിനോ, അംഗീകാരത്തിനോ ഉത്തരവാദിത്വത്തിനോ തടസ്സമോ, കോട്ടമോ ഉണ്ടാകുന്നതല്ലെന്നും മറിച്ച് ശ്ലൈഹിക കൂട്ടായ്മയെ ശക്തിപ്പെടുത്തുന്നതാണെന്നും വിളിച്ചറിയിക്കുന്നതായിരുന്നു. പരിശുദ്ധ പിയൂസ് പതിനൊന്നാമൻ മാർപാപ്പായുമായുള്ള തിരുമേനിയുടെ കൂടിക്കാഴ്ച സ്വാഗതം, വലിയ സ്വാഗതം എന്നു പറഞ്ഞ് പത്രോസിന്റെ പിൻഗാമി അദ്ദേഹത്തെ ആലിംഗനം ചെയ്ത് സ്വീകരിക്കുകയായിരുന്നു. അപ്പസ്തോലർ പരസ്പരം ചെയ്തിരുന്ന അതേ ഉപചാരം മാതൃസഭ തന്നെയായ ഭാരതസഭ മറ്റൊരു മാതൃസഭയെ ആലിംഗനം ചെയ്യുന്നു. ശ്ലൈഹിക അടിസ്ഥാനം തോമസിൽ കണ്ടെത്തുന്ന ഒരു സഭ, പത്രോസിന്റെ ശ്ലൈഹികാടിസ്ഥാനത്തിൽ ഉറപ്പിക്കപ്പെട്ട മറ്റൊരുസഭയെ പുൽകുന്നു. പത്രോസിന്റെ സിംഹാസനത്തോടുള്ള വിധേയത്വവും വിശ്വസ്തതയും എന്നും അചഞ്ചലും തുടരുമെന്ന പ്രഖ്യാപനത്തോടെ ഈ അടിസ്ഥാന യാഥാർത്ഥ്യത്തിന്റെ ബഹിർസ്ഫുരണങ്ങളാണ് മലങ്കര കത്തോലിക്കാ സഭ. സ്വയംഭരണാവകാശമുള്ള മേജർ ആർക്കി എപ്പിസ്കോപ്പൽസഭയായി ഉയർത്തപ്പെട്ടത്. സഭയുടെ തലവനും പിതാവുമായി നാം നമ്മുടെ പൂർവ്വികർ ആഗ്രഹിച്ചതുപോലെ കാതോലിക്കാബാവായെ ലഭിച്ചതും സ്വയം ഭരണാവകാശം ഉറപ്പാക്കുന്ന സിനഡൽ സംവിധാനം നിലവിൽ വന്നതും തിരുമേനി കാണിച്ചു തന്ന വഴിയിലൂടെ മലങ്കര സഭ നടന്നതിന്റെ അംഗീകാരം തന്നെയാണ്. ആഗോള കത്തോലിക്കാസഭയുടെ അധ്യക്ഷനെ തിരഞ്ഞെടുക്കുന്ന കർദ്ദിനാളുമാരുടെ യോഗത്തിൽ സഭയുടെ രാജകുമാരനായി നമ്മുടെ സഭയുടെ തലവനും പിതാവുമായ കാതോലിക്കാബാവയ്ക്ക് പങ്കെടുക്കാമെന്നതും ഈവാനിയോസ് പിതാവിലൂടെ നമ്മുടെ പൂർവ്വികർ കണ്ട സ്വപ്നത്തിന്റെ സാക്ഷാത്ക്കാരം തന്നെയാണ്.

ആഗോള കത്തോലിക്കാ സഭയിൽ അംഗബലത്തിൽ ചെറിയൊരു സമൂഹമാണ് മലങ്കര സഭ. വലിയൊരളവ് മാവിനെ പുളിപ്പിക്കുന്ന ലവണമായി മലങ്കരസഭയ്ക്ക് വളരുവാൻ കഴിഞ്ഞതിന്റെ കാരണങ്ങളിൽ പ്രധാനപ്പെട്ടവയാണ് തിരുമേനിയുടെ സഭാ ദർശനവും പ്രേഷിത ചൈതന്യവും മലങ്കരസഭയുടെ സാന്നിധ്യം ഉടലെടുത്ത ഒരു പ്രദേശത്തും കാര്യമായ എതിർപ്പുകളോ, വെല്ലുവിളികളോ ഉയർന്നില്ല. പ്രത്യേകിച്ചും സഹോദര റീത്തുകളിൽ നിന്നും സ്വാഗതം വലിയ സ്വാഗതം എന്നു തന്നെയായിരുന്നു ഏവരുടെയും അടിസ്ഥാന മനോഭാവം. ഇന്ത്യ മുഴുവൻ പ്രേഷിത പ്രവർത്തനാനുമതി ലഭിച്ച അംഗീകാരത്തിനു പിന്നിലും ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നമ്മെ പഠിപ്പിച്ച അടിസ്ഥാന യാഥാർത്ഥ്യം തന്നെയാണ്. നാം ആരുടെയും പ്രതിയോഗിയല്ല ദൈവത്തിന്റെ കയ്യിലെ ഉപകരണങ്ങളും, ക്രിസ്തുവിന്റെ സ്ഥാനാപതികളും, ആബാപിതാവിന്റെ വാഹകരും, സദാമാതാവിന്റെ വിശ്വസ്ത മക്കളുമാണ്.






**ഫാ. മാത്യു ചാർത്താക്കുഴിയിൽ**

# മാർ ഈവാനിയോസ് പിതാവും മലങ്കര സഭാ നവീകരണവും



'കാലത്തിനു മുൻപേ നടന്ന കർമ്മയോഗി' എന്നു മാർ ഈവാനിയോസ് പിതാവിനെ പലപ്പോഴും വിശേഷിപ്പിക്കാറുണ്ട്. എല്ലാതലത്തിലും അർത്ഥവത്തായ ഒരു പ്രയോഗകമാണിത്. പ്രവാചക ദർശനത്തോടെ കാര്യങ്ങളെ കാണാനും, അപഗ്രഥിക്കാനും, അതിനനുസരിച്ചുപ്രവർത്തിക്കാനും അദ്ദേഹത്തിനു സാധിച്ചിരുന്നു. ഈയടുത്ത കാലത്തു ആഗോള കത്തോലിക്കാസഭയിൽ ''കാലത്തിന്റെ അടയാള"ങ്ങളെ തിരിച്ചറിഞ്ഞ് അതിനോടു പ്രതികരിക്കുന്നതിനായി നവസുവിശേഷവത്ക്കരണം എന്ന ആശയം അവതരിപ്പിക്കുകയുണ്ടായി. രണ്ടാം വത്തിക്കാൻ കൗൺസിലിനുശേഷം സഭയിലുണ്ടായ വലിയ മാറ്റങ്ങളുടെ തുടർച്ചയായി വന്നതാണ് സഭാനവീകരണത്തിനായി സഭയിലാകമാനം നവസുവിശേഷവത്കരണം നടപ്പിലാക്കണമെന്നത്. എന്നാൽ നവസുവിശേഷവത്ക്കരണം കൗൺസിലിനും വളരെ മുൻപേ തന്നെ മലങ്കരയിൽ വിജയകരമായി നടപ്പാക്കിയവ്യക്തിയാണ് ദൈവദാസൻ മാർ ഈവാനിയോസ്.

യേശുവിനും, യേശുവിന്റെ സുവിശേഷത്തിനും ഒരിക്കലും മാറ്റമില്ല. എന്നാൽ നാം ജീവിക്കുന്ന ലോകവും, അതിലെ സംസ്കാരവും, സാഹചര്യവും സമയവുമെല്ലാം എന്നും മാറിക്കൊണ്ടിരിക്കുന്നു. ഒരിക്കലും മാറ്റമില്ലാത്ത സുവിശേഷത്തെ എന്നും

---

അതുക്കൊണ്ടു തന്നെയൊണ് സ്വർഗ്ഗത്തിന്റെ സ്ഥീരീകരണം മലങ്കരയിൽ നാം നിരന്തരം കാണുന്നത്. ചെറിയ അജഗണമെ ഭയപ്പെടേണ്ട നിങ്ങൾക്കു രാജ്യം നൽകാൻ ദൈവം തീരുമാനിച്ചിരിക്കുന്നു എന്ന വാഗ്ദാനത്തോടെ.

വന്ദ്യ പിതാവിന്റെ 64 -ാം മത് ഓർമ്മപ്പെരുന്നാൾ കത്തോലിക്കനായതിൽ മലങ്കര കത്തോലിക്കാനായതിൽ അഭിമാനിക്കുവാൻ ഒരിക്കൽ കൂടി ആഹ്വാനം ചെയ്യുന്നു. എനിക്കെന്തു ലഭിക്കുമെന്നു ചിന്തിക്കാതെ, എനിക്കെന്തു നൽകാനാകും എന്നു അന്വേഷിക്കുവാൻ നമ്മെ ശക്തരാക്കുന്നു. എന്നെ സന്തോഷിപ്പിക്കുന്നതിന്റെയും സുഖിപ്പിക്കുന്നതിന്റെയും പുറകെ പായാതെ ആത്മ ദാനത്തിനായി പുനരർപ്പിതരാകാൻ നമ്മെ പ്രചോദിപ്പിക്കുന്നു. ഏറ്റവും കുറച്ചു പ്രവർത്തിച്ചു ഏറ്റവും ഉയർന്നതു നേടുവാനുള്ള ത്വരയാക്കുവാനും എല്ലാവർക്കും എല്ലാമാക്കുവാൻ ശ്രമിക്കുവാനും നമ്മെ പ്രേരിപ്പിക്കുന്നു. ഒരു സഭയായി വളരുവാൻ നമ്മുടെ ആവേശമായി തിരുമേനി നിലക്കൊള്ളുന്നു. ആ താതൻ തുറന്നു കാട്ടിയ പന്ഥാവിൽ നമുക്കിനിയും കുറെയെധികം സഞ്ചരിക്കുവാനുണ്ടെന്ന തിരിച്ചറിവും നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. തിരക്കുകളിൽ മുങ്ങിത്താഴുമ്പോൾ ദൈവ സമ്പാദനം മറക്കരുതെന്ന ഓർമ്മപ്പെടുത്തലും കൂടിയാണ് ഈ ഓർമ്മപ്പെരുന്നാൾ. ദൈവ ദാസന്റെ മാധ്യസ്ഥം യാചിക്കുകയും, അദ്ദേഹത്തിന്റെ നാമകരണ പരിപാടികൾക്കായി മുട്ടിപ്പായി പ്രാർത്ഥിക്കുന്ന ഏവരുടെയും പ്രാർത്ഥനകൾക്കൊപ്പം ഞാനും ചേരട്ടെ. നീതിമാന്റെ ഓർമ്മ വാഴ്വിന്നാകട്ടെ.



വിഭാഗമായിരിക്കുന്ന സഭയെ സംബന്ധിച്ച് ആഗോളസഭയുടെ നവസുവിശേഷവത്ക്കരണത്തിനുള്ള ആഹ്വാനം നമ്മെത്തന്നെ നവീകരിക്കാനും അതുവഴി അനന്തമായ സുവിശേഷ പ്രഘോഷണ സാധ്യതകളെ തേടിയിറങ്ങാനുമുള്ള അവസരമായി കണക്കാക്കണം.

മുകളിൽ വിവരിച്ചസുവിശേഷവത്ക്കരണ-നവസുവിശേഷവത്ക്കരണപ്രവർത്തനങ്ങൾ ഭാരതസംസ്ക്കാരത്തിന് അനുയോജ്യമായ രീതിയിൽ വിജയകരമായി നടപ്പാക്കിയ വ്യക്തിയാണ് മാർ ഈവാനിയോസ് പിതാവ്. ''പാശ്ചാത്യസംസ്ക്കാരത്തിൽ രൂപപ്പെടുത്തിയ ഒരു യേശുവിനെ'' ഭാരതത്തിൽ പ്രതിഷ്ഠിക്കുകയല്ല അദ്ദേഹം ചെയ്തത്, പിന്നെയോ ഭാരതസംസ്ക്കാരത്തിൽ യേശുവിനെ കണ്ടെത്തി, ആ സംസ്ക്കാരത്തിന് അനുയോജ്യമായ രീതിയിൽ യേശുവിനെ പകർന്നുനല്കാൻ പരിശ്രമിക്കുകയായിരുന്നു. ഈ തലത്തിൽ വിജയിച്ച ചുരുക്കം ചില വ്യക്തികളിൽ ഒരാളായും മാർ ഈവാനിയോസ് പിതാവിനെ കാണുന്നതിൽ തെറ്റില്ല. സ്വന്തം സഭയെയും സമൂഹത്തെയും ചൈതന്യവത്ക്കരിക്കുകയും, സജീവമാക്കാൻ പരിശ്രമിക്കുകയും ചെയ്യുന്നതും നവസുവിശേഷ വത്കരണത്തിന്റെ ഭാഗമാണ്. ഇതു വളരെ വിശദമായി പ്രതിപാദിക്കേണ്ട വിഷയമാണെങ്കിലുംസ്ഥലപരിമിതി മൂലം വളരെ ചുരുക്കമായി പറയുന്നതിനേ ഇവിടെ സാധിക്കൂ.

മലങ്കരസഭ 'മാർത്തോമ്മാ പൈതൃകത്തിലും, സുറിയാനി പാരമ്പര്യത്തിലും' മാത്രം അഭിമാനിച്ചു കഴിഞ്ഞിരുന്ന ഒരു കാലഘട്ടത്തിൽ അതിന്റെ കൂടെ ഏറ്റം പ്രധാനപ്പെട്ട ''വിജാതീയമിഷൻ'' എന്ന ആശയം ആദ്യമായി പ്രാവർത്തികമാക്കിയത് മാർ ഈവാനിയോസ് പിതാവായിരുന്നു. ജാതി സമ്പ്രദായത്തെ തള്ളിപ്പറയുകയും, താഴ്ന്ന ജാതിക്കാരെന്ന് സമൂഹം മുദ്രകുത്തി വേർതിരിച്ചവരുടെ ഭവനങ്ങൾ സന്ദർശിക്കുകയും ചെയ്യുന്ന ജീവിതശൈലി തന്റെ സെറാമ്പൂർ കോളേജ് ജീവിതകാലത്ത് അദ്ദേഹം തുടങ്ങിയിരുന്നു. പ്രശ്നകലുഷിതമായ മലങ്കരസഭയിൽ ശാശ്വത സമാധാനം അദ്ദേഹത്തിന്റെ സഭാനവീകരണ

മാറിക്കൊണ്ടിരിക്കുന്ന ലോകത്തിൽ അവതരിപ്പിക്കുകയെന്നത് വലിയ വെല്ലുവിളിയാണ്. ഇതുവരെ യേശുവിനെ അറിയാത്തവരോട് യേശുവിനെ അറിയിക്കുന്നതും,യേശുവുമായുള്ള ബന്ധത്തിൽ കൊണ്ടുവരുന്നതിനെയുമാണ് സാധാരണയായി സുവിശേഷവത്ക്കരണം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. എന്നാൽ നവസുവിശേഷവത്ക്കരണം ലക്ഷ്യം വയ്ക്കുന്നത് മാമോദീസ സ്വീകരിച്ച് വിശ്വാസം ഏറ്റുപറഞ്ഞതിനുശേഷം പലവിധ കാരണങ്ങളാൽ വിശ്വാസം ഇല്ലാത്തവരെപ്പോലെ ജീവിക്കുന്നവരെ വീണ്ടും യേശുവുമായുള്ള വ്യക്തിപരമായ ബന്ധത്തിലേയ്ക്കു തിരികെക്കൊണ്ടുവരുന്നതിനെയാണ്. ക്രിസ്തീയ സംസ്കാരങ്ങളിൽ നൂറ്റാണ്ടുകളായി വളർന്നുവന്ന സമൂഹങ്ങളിൽ - പ്രത്യേകിച്ചും പാശ്ചാത്യരാജ്യങ്ങളിൽ - യേശുവും സുവിശേഷവും ഇന്നു വളരെ വേഗം അന്യമായിക്കൊണ്ടിരിക്കയാണ്. അവിടെയൊക്കെ സഭയുടെ നവസുവിശേഷവത്ക്കരണത്തിനുള്ള ആഹ്വാനം കുറെയൊക്കെ ചലനങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്. ഭാരതം പോലെയുള്ള വലിയ രാജ്യത്ത്, ഒരു ചെറിയ

സ്വപ്നങ്ങളുടെ ഭാഗമായിരുന്നു. വിദ്യാഭ്യാസം മനുഷ്യന്റെ സമഗ്രവിമോചനത്തിനു ആവശ്യമാണെന്ന തിരിച്ചറിവിൽ നിന്നാണ് മലങ്കരയിലെ അനേകം യുവാക്കളെ ഉന്നതവിദ്യാഭ്യാസത്തിനായി മാർ ഈവാനിയോസ് പിതാവു സെറാംബൂർ യൂണിവേഴ്സിറ്റിയിലേക്കു കൊണ്ടുപോയത്. പുനരൈക്യാനന്തരവും അറിവിന്റെ വെളിച്ചം അനേകരിലെത്തിക്കുവാൻ പിതാവു ശ്രദ്ധിച്ചിരുന്നുവെന്നതിനു തെളിവാണ് മലങ്കര കത്തോലിക്കാസഭയുടെ വിദ്യാഭ്യാസമേഖലയിലെ പിന്നീടുള്ള സംഭാവനകൾ.

തന്റെ കാലഘട്ടത്തിലെ മലങ്കര സഭയുടെ നവീകരണത്തിനു അദ്ദേഹം കണ്ടെത്തിയ ഉത്തരമായിരുന്നു സന്യാസം. സമ്പത്തിനെ ചൊല്ലിയുള്ള കലഹങ്ങൾ സഭയുടെ ആത്മീയാടിത്തറ ഇളക്കിയപ്പോൾ സഭയെ ബലപ്പെടുത്താൻ ഇന്ത്യൻ സന്യാസ പാരമ്പര്യങ്ങളിലധിഷ്ഠിതമായ സന്യാസ സമൂഹങ്ങൾ അദ്ദേഹം സ്ഥാപിച്ചു. കഠിനമായ തപസിലും, പ്രാർത്ഥനയിലും അധിഷ്ഠിതമായ ലളിതവും, ഉന്നതവുമായ ജീവിതശൈലിയായിരുന്നു ബഥനി സന്യാസത്തിനായി അദ്ദേഹം തിരഞ്ഞെടുത്തത്. കാവി വസ്ത്രവും, സസ്യാഹാരവും ഇന്ത്യൻ സന്യാസജീവിതത്തിന്റെ മുഖമുദ്രയായിരുന്നു. പിന്നോക്കാവസ്ഥയിലായിരുന്ന സ്ത്രീകളെ സമൂഹത്തിന്റെ മുഖ്യധാരയിലേയ്ക്കു കൊണ്ടുവരുന്നതിന് സന്യാസിനി സമൂഹസ്ഥാപനത്തിലൂടെ പിതാവിനു സാധിച്ചു. സന്യാസിനികൾക്കു വിദ്യാഭ്യാസം നല്കി അവരിലൂടെ അനേകം സ്ത്രീകളെ അറിവിന്റെ വഴിയിലൂടെ കൈപിടിച്ചു നടത്തുന്നതിനും അദ്ദേഹം ശ്രദ്ധിച്ചു. ഇതിലെല്ലാം ഉപരി തന്റെ സന്യാസ സമൂഹങ്ങളിലൂടെ ഭാരതത്തിന്റെ എല്ലാ കോണിലും യേശുവിനെ അറിയാത്തവരെ, അറിയിക്കുന്നതിനുള്ള പരിശ്രമമായിരുന്നു അദ്ദേഹം നടത്തിയത്. ആത്യന്തികമായി മലങ്കര സഭയുടെ പൊതുവായ ഒരു നവീകരണമാണ് ഇതിലൂടെയെല്ലാം അദ്ദേഹം ലക്ഷ്യം വച്ചത്.

മാർ ഈവാനിയോസ് പിതാവിന്റെ മലങ്കരയിലെ നവീകരണ - നവസുവിശേഷവത്ക്കരണ പരിശ്രമങ്ങളുടെ പരിപൂർണ്ണത കണ്ടെത്താൻ സാധിക്കുന്നത് ആഗോള കത്തോലിക്കാ സഭയുമായുള്ള ഐക്യത്തിലാണ്. മലങ്കര കത്തോലിക്കാസഭ ഇന്നു മലങ്കരയിലെ മറ്റു സഭകൾക്കു നല്കുന്ന ഏറ്റവും വലിയ സംഭാവനയും സന്ദേശവുമാണ് മാർപാപ്പയുടെ നേതൃത്വത്തിലുള്ള ആഗോള കത്തോലിക്കാസഭയിലെ അംഗത്വം. അതുവഴിയായി പാശ്ചാത്യ-പൗരസ്ത്യ സഭകൾ മുഴുവനുമായി മലങ്കര കത്തോലിക്കാസഭ ഐക്യത്തിലധിഷ്ഠിതമായ ആഴമായ ആത്മീയ ബന്ധത്തിലുമായിരിക്കുന്നു. ''കാതോലികവും, ശ്ലൈഹീകവും, ഏകവും, വിശുദ്ധ"വുമെന്നത് സഭയുടെ വിശേഷണങ്ങളായിരിക്കുന്ന കാലത്തോളം മാർ ഈവാനിയോസ് പിതാവിന്റെ കാലത്തെന്നതുപോലെ ഇന്നും പുനരൈക്യത്തെ പ്രസക്തമാക്കുന്നു. മലങ്കരയ്ക്ക് പുനരൈക്യം "നഷ്ടമല്ല" പിന്നെയോ "നേട്ടമാണ്", മാത്രമല്ല സഭയിലെ "ഭിന്നിപ്പിന്" ഏക പരിഹാരവുമാണ്.

ദൈവദാസൻ മാർ ഈവാനിയോസ് തുടങ്ങിയ ''നവസുവിശേഷവത്ക്കരണ - സഭാ നവീകരണ'' പ്രവർത്തനങ്ങൾ മലങ്കര കത്തോലിക്കാ സഭ തുടർന്നുകൊണ്ടേയിരിക്കുന്നു. മുകളിൽ വിവരിച്ച മൂന്നു തലങ്ങളിലും - വിദ്യാഭ്യാസം, സന്യാസം, പുനരൈക്യം - സഭയിൽ വലിയ മുന്നേറ്റമുണ്ടായിട്ടുണ്ട്. മാത്രമല്ല ഇതിന്റെയെല്ലാം ആത്യന്തികലക്ഷ്യമായി സഭ കാണുന്നത് ഇന്നത്തെ ലോകത്തിന്, പ്രത്യേകിച്ചും ഭാരതജനതയ്ക്ക് യേശുവിന്റെ സ്നേഹസന്ദേശം പകർന്നു നല്കുയെന്നതാണ്. മാർ ഈവാനിയോസ് പിതാവിനെപോലെ ഭാരതത്തിനു യേശുവിനെ നല്കേണ്ടത് സുവിശേഷം ജീവിച്ചുകൊണ്ടായിരിക്കണം. ഭാരതത്തതിന്റെ സംസ്ക്കാരത്തിലും ആത്മാവിലും കുടികൊള്ളുന്ന യേശുസാന്നിദ്ധ്യത്തെ തിരിച്ചറിഞ്ഞു അതിൽ ജീവിക്കാനുള്ള ആഹ്വാനം ദൈവദാസൻ മാർ ഈവാനിയോസ് മലങ്കരക്കു മുഴുവനും തുടർന്നും നല്കിക്കൊണ്ടേയിരിക്കുന്നു.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**






**സി. ധന്യ** എസ്.ഐ.സി.

# പുനരൈക്യശില്പി

മലങ്കര സുറിയാനി കത്തോലിക്കാ സഭ, കത്തോലിക്കാ കൂട്ടായ്മയിലേക്കുള്ള വഴി തുറന്നതാണ് കേരള ചരിത്രത്തിലെ ഏറ്റം പ്രാധാന്യമർഹിക്കുന്ന പുനരൈക്യ സംഭവം. പാശ്ചാത്യസംസ്കാരവും ദൈവശാസ്ത്രവും ഭാരതത്തിലെ ക്രിസ്ത്യാനി കളുടെമേൽ ആധിപത്യം പുലർത്തുന്നതുവരെ സഭ സാംസ്കാരികമായി, ഭാരതീയമായി നിലകൊണ്ടു. ഭാരതക്രിസ്തു ദർശനം പാശ്ചാത്യസംസ്കാരത്തിലേക്ക് പറിച്ചുനട്ടതിന്റെ ദോഷഫലങ്ങളുടെ തുടക്കം 1653-ൽ നടന്ന കൂനനൻ കുരിശു സത്യത്തോടെ ആയിരുന്നു. അതിന്റെ പ്രത്യാഘാതങ്ങൾ ഇന്നും നിലനിൽക്കുന്നു.

സാംസ്കാരിക അനുരൂപണത്തിലൂടെ അല്ലാതെ ഇന്ത്യയിൽ ക്രൈസ്തവസഭയ്ക്ക് ശരിയായ വളർച്ച ഉണ്ടാവില്ലെന്ന് മനസ്സിലാക്കി, ക്രിസ്തു ദർശനങ്ങളും ഭാരതീയ ദർശനങ്ങളും സമന്വയിപ്പിച്ച് ആത്മസാക്ഷാത്കാരത്തിന്റെ വഴിയെ സഞ്ചരിച്ച വ്യക്തികളിൽ അഗ്രഗണ്യനാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി. ആത്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗമായി അദ്ദേഹം സ്വീകരിച്ചത് സന്യാസം തന്നെയാണ്. സഭയുടെ ആദ്ധ്യാത്മിക നവീകരണവും സമൂഹത്തിന്റെ നവോത്ഥാനവും സമർപ്പിത സന്യാസത്തിലൂടെ മാത്രമേ സാധിക്കൂ എന്ന് വന്ദ്യപിതാവിന് ബോധ്യമായി. "ദൈവസേവനത്തേക്കാൾ അത്യുത്തമം ദൈവ സമ്പാദനം" എന്ന ആദർശവാക്യം മുറുകെ പിടിച്ചു കൊണ്ട് ഭാരതീയ ആദ്ധ്യാത്മീകതയുടെയും ക്രിസ്തീയ ആദ്ധ്യാത്മീകതയുടെയും അന്തസത്ത് ഒന്നുതന്നെയാണ് ദൈവസമ്പാദനം എന്ന് അദ്ദേഹം കണ്ടെത്തി. ഉപരിവിപ്ലവമായ മാർഗ്ഗങ്ങളിലല്ല സത്താപരമായ സ്വാംശീകരണത്തിലാണ് അദ്ദേഹം ശ്രദ്ധവെച്ചത്. അങ്ങനെയുള്ള ഒരു മഹർഷി തന്നെയാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് . യാഗമായി തീരുകയാണ് യോഗിയുടെ ജീവിതധർമ്മം. ആഴമായ യോഗാത്മകതകൊണ്ട് മഹർഷിയായി തീർന്നതിന്റെ ജീവിതവും, കർമ്മയോഗവും സമാനതകളില്ലാത്ത അപൂർവ്വ ജന്മം എന്ന് "മഹർഷിയുടെ പിന്നാലെ" എന്ന പുസ്കതത്തിൽ ജ്ഞാനദാസ് എഴുതിയിരിക്കുന്നു. ക്രൈസ്തവ സഭയിൽ ആദിമകാലത്തു തന്നെ വിവിധ രൂപത്തിലും ഭാവത്തിലും സൂര്യതേജസ്സായ മാർ ഈവാനിയോസ് തിരുമേനിയാണ് അവിഭക്ത മലങ്കര സുറിയാനി സഭയിൽ സന്യാസത്തിന്റെ ഉദ്യാനം നട്ടുവളർത്തിയത്.

താനുൾപ്പെട്ട യാക്കോബായ-ഓർത്തഡോക്സ് സഭയ്ക്കുള്ളിൽ നിലനിന്നിരുന്ന അനൈക്യത്തെയും സംഘർഷങ്ങളെയും ഓർത്തുള്ള വ്യാകുലതകളിൽ നിന്നാണ് തന്റെ ജീവിതം സന്യാസത്തിന്റെ വിശുദ്ധ ഗിരിശൃംഗങ്ങളിലേക്കുള്ള യാത്ര ആരംഭിക്കുന്നത്. അതോടൊപ്പം ക്രിസ്തീയ സഭയുടെ അപ്പസ്തോലികവും കാതോലികവുമായ അടിസ്ഥാന തത്വങ്ങൾക്ക് ലവലേശം പോലും ഭേദം വരുത്താതെ ക്രിസ്തുമതത്തെ ഭാരതത്തിന്റെ സ്വകീയമാക്കിയെടുക്കാൻ സാധിക്കുമെന്ന് തിരുമേനി ഉറച്ചു വിശ്വസിച്ചു. മുണ്ടൻമലയിലെ തപോ ഉപാസനയിൽ ആദ്ധ്യാത്മീകതയുടെയും, സന്യാസത്തിന്റെയും ദിവ്യലഹരിയിൽ പിതാവ് സന്യാസത്തിന്റെ യഥാർത്ഥ ആനന്ദത്തിൽ അലയാടി. സുവിശേഷം പ്രദാനം ചെയ്യുന്ന ആനന്ദം മുഖത്ത് പ്രസരിക്കുമെന്നുള്ളതാണ് " സുവിശേഷത്തിന്റെ ആനന്ദം" എന്ന പരി.പിതാവ് ഫ്രാൻസിസ് മാർപാപ്പായുടെ അപ്പസ്തോലിക പ്രബോധനത്തിന്റെ രത്നചുരുക്കം എന്ന് ഇത്തരുണത്തിൽ സ്മരിക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാതാവ് അദ്ദേഹത്തിന്റെ ചെറുപ്രായത്തിൽ തന്നെ കത്തോലിക്കാ പള്ളിയിൽ സാക്ഷാൽ പള്ളി എന്നുള്ള തിരിനാളം കൊളുത്തിയിരുന്നു. പിതാവിന്റെ ജ്ഞാന തൃഷ്ണ ചെന്നു നിന്നത് താൻ ആയിരിക്കുന്ന യാക്കോബായ ഓർത്തോഡോക്സ് സഭയോ, ആഗോള കത്തോലിക്കാസഭയോ ഏതാണ് യേശുക്രിസ്തു സ്ഥാപിച്ചത് എന്നതിന്റെ എന്നന്നേക്കുമുള്ള ഉത്തരം, കത്തോലിക്കാസഭ എന്നതിലായിരുന്നു. കൂടാതെ തന്റെ സെറാമ്പൂർ വാസകാലഘട്ടത്തിൽ സന്യാസസ്ഥാപനത്തിന്റെ അറിവിനും പരിചയത്തിനുമായി അദ്ദേഹം ഉത്തരേന്ത്യയിലുള്ള കത്തോലിക്കാസഭയുടെയും പ്രൊട്ടസ്റ്റന്റ് സഭകളുടെയും അക്രൈസ്തവ മതങ്ങളുടെയും സന്യാസ ആശ്രമങ്ങളും മഠങ്ങളും സന്ദർശിച്ചു. അതിൽ നിന്നും കത്തോലിക്കാ സമൂഹാംഗങ്ങൾ ലോകമെങ്ങും ചെയ്ത് കൊണ്ടിരിക്കുന്ന നിസ്തുല



സേവനങ്ങൾ കണ്ടും കേട്ടും ഗ്രഹിച്ചതിന്റെ ഫലമായിട്ടായിരുന്നു ബഥനി മിശിഹാനുകരണ സന്യാസസമൂഹങ്ങൾ സ്ഥാപിച്ചത്. ഈ അനുഭവ ജ്ഞാനം കത്തോലിക്കാ പുനരൈക്യത്തിന് പ്രചോദന മായി എന്നും എടുത്തുപറയേണ്ടതില്ലല്ലോ. പത്തൊൻപത് നൂറ്റാണ്ടുകാലം ഒരു കരിന്തിരിയായി കെടാതെ കത്തിനിന്ന സമുദായത്തിന് സന്യാസപ്രവർത്തനങ്ങളിലൂടെ ആത്മീയ നവീകരണത്തിന് തുടക്കമിട്ടു. എങ്കിലും സുഗമമായ സുവിശേഷവത്കരണ പ്രവർത്തനങ്ങൾക്കും ആത്മീയ ശാന്തിക്കും തടസ്സമായി തന്റെ മാതൃസഭയിൽ കത്തിപ്പടരുന്ന വിഭാഗീകതയും പോരാട്ടങ്ങളും മൂലം അസ്വസ്ഥതയും കുഴപ്പങ്ങളും വർദ്ധിച്ചുകൊണ്ടി രിക്കുന്നതേയുള്ളൂ എന്നും അനുഭവത്തിൽനിന്നും അദ്ദേഹത്തിന് ബോദ്ധ്യമായി.

'മാർ ഈവാനിയോസ് തന്റെ മെത്രാൻ പദവിയുടെ അനുമോദനയോഗത്തിൽ കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളെല്ലാവരും പഴയകാലത്ത് ഒരു സഭയായിരുന്ന പ്രകാരം വീണ്ടും യഥാർത്ഥമായ പുനരൈക്യം പ്രാപിച്ച് **"ഒരു സഭയും ഒരു ഇടയനും"** എന്ന വിശുദ്ധ വേദോക്തിയെ കേരള സുറിയാനിക്കാരെ സംബന്ധിച്ചിടത്തോളമെങ്കിലും യഥാർത്ഥീകരിക്കാൻ കത്തോലിക്കാബാവാ തിരുമേനി ശ്രദ്ധിക്കേണ്ടതാണെന്ന് തദവസരത്തിൽ ആഹ്വാനം ചെയ്തു എന്ന് ഇഞ്ചയ്ക്ക ലോടി അച്ചന്റെ "മാർ ഈവാനിയോസ് ഒന്നാം ഭാഗം" എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്'.

1930 സെപ്റ്റംബർ 20 ന് നടന്ന പുനരൈക്യം ആഗോള കത്തോലിക്കാസഭയിൽ, പ്രത്യേകിച്ച് മലങ്കര സഭയിൽ. മലങ്കര സുറിയാനി കത്തോലിക്കാ സഭ ഒരു വ്യക്തിഗത സഭയായി രൂപപ്പെട്ടു. ആദിമകൂട്ടായ്മയിലേക്കുള്ള ഒരു തിരിച്ചുവരവായി അതിനെ നിസ്സംശയം വിലയിരുത്തണം. മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ സന്യാസ ദർശനത്തിന്, ഈ ചരിത്ര തിരിച്ചുവരവ് കളമൊരുക്കു കയും ചെയ്തു എന്ന് "സന്യാസ ദർശന സൗഭഗം" എന്ന കൃതിയിൽ റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ വെളിപ്പെടുത്തുന്നു.

മാർ ഈവാനിയോസ് പിതാവ് തന്റെ പുനരൈക്യ ത്തിന് ശേഷം തൃപ്പൂണിത്തറ പ്രസംഗത്തിൽ പുനരൈക്യത്തെകുറിച്ച് ഉപമിച്ചത് - "നല്ല മുത്ത് കണ്ടെത്തിയവൻ തന്റെ വസ്തുക്കളെല്ലാം വിറ്റ് നല്ല മുത്ത് വാങ്ങിയതുപോലെ കത്തോലിക്കാസഭാംഗം ആകുന്ന തിന്റെ ആദായം നോക്കിയാൽ കഷ്ടനഷ്ടങ്ങൾ വെറും അനുഗ്രഹങ്ങൾ മാത്രമാകുന്നു എന്നാണ്". കത്തോ ലിക്കാ സഭയെ അദ്ദേഹം വർണ്ണിച്ചിരിക്കുന്നത് അതുല്യ രമണീയമായ ഒരു പൂങ്കാവനമായാണ്. വിവിധ പുഷ്പങ്ങളെ കൺകുളിർക്കെ കണ്ടാനന്ദിക്കുന്നത് ഒരു മഹാഭാഗ്യമായി കാണേണ്ടതത്രേ. അതായത് സഭയുടെ ഏകത്വവും നാനാത്വവും തുല്യ പ്രാധാന്യത്തോടെ അദ്ദേഹം പ്രഘോഷിക്കുന്നു. ആചാരാനുഷ്ഠാനങ്ങളിൽ വ്യത്യാസം ഉണ്ടെങ്കിലും വിശ്വാസ സത്യങ്ങളിലും ഹയരാർക്കിയിലുമെല്ലാം യാതൊരു വ്യത്യാസവും ഇല്ലായെന്ന് വിവിധ രാജ്യക്കാരോടൊപ്പം ഒന്നിച്ചു താമസിച്ചു പഠിച്ചപ്പോഴാണ് എനിക്ക് ബോധ്യമായത്. ക്രിസ്തുവിന്റെ സഭ ഇന്ന് വിവിധ വ്യക്തിഗത സഭകളിലായി പുഷ്ടിപ്പെട്ടുകൊണ്ടിരിക്കുന്നു.

പുനരൈക്യം ലക്ഷ്യം വെക്കുന്നത് സഭകളുടെ ഐക്യമാണ്. ഐക്യം ഒരിക്കലും ഐക്യരൂപ്യം ആഗ്രഹിക്കുന്നില്ല. ഓരോ സഭയുടെയും പാരമ്പര്യങ്ങളും പൈതൃകങ്ങളും അഭംഗുരം കാത്തുപാലിക്കണമെന്നാണ് സഭ ആഗ്രഹിക്കുന്നത്. വ്യക്തിഗത സഭകൾ വലിപ്പത്തിൽ വ്യത്യാസം ഉണ്ടെങ്കിലും അവകാശങ്ങളിലും കടമകളിലും എല്ലാം തുല്യമാണ്. മാർ ഈവാനിയോസിന്റെ കാഴ്ചപ്പാടുപോലെ നാനാത്വത്തിലുള്ള ഏകത്വം ആണ് സഭ ഇന്നും പുലർത്തുന്ന സഭൈക്യ ശൈലി.

പുനരൈക്യത്തോടെ നമുക്ക് ലഭിക്കാതിരുന്ന സ്വയംഭരണാവകാശമുള്ള വ്യക്തിഗത സഭാ പദവിയും, കാതോലിക്കാ സ്ഥാനവും, സുന്നഹദോസ് കൂടി തീരുമാനങ്ങൾ എടുക്കുവാനുള്ള അധികാരവും, കർദ്ദിനാൾ പദവിയും, ഇന്ത്യ മുഴുവൻ സുവിശേഷം പ്രസംഗിക്കാനുള്ള അംഗീകാരവും നമുക്കിപ്പോൾ ലഭിച്ചിരിക്കുന്നു. നമ്മുടെ സഭയുടെ അസ്തിത്വം തന്നെ ഐക്യമാണ്. വ്യക്തിപരമായും , കുടുംബപരമായും, പ്രവർത്തന മേഖലകളിലൂടെയും അകത്തോലിക്കാ അക്രൈസ്തവ സഹോദരങ്ങളെ നമുക്ക് സമീപിക്കാം. ഐക്യചർച്ചകളിൽ, സംവാദങ്ങളിൽ നമുക്ക് ഏർപ്പെടാം. എല്ലാറ്റിനുമുപരി ഐക്യത്തിന്റെ വിജയത്തിനായി ഒത്തൊരുമിച്ച് പ്രാർത്ഥിക്കാം. എത്രയും വേഗം ഫലപ്രാപ്തി കൈവരിക്കുമെന്ന് പ്രത്യാശിക്കാം.






ബോബി എബ്രഹാം

# മലിനമായ നാട്
# മലിനമായ മനസ്
# പടരുന്ന രോഗങ്ങൾ

കൊതുകു പെരുകി പകർച്ചവ്യാധി പടരുന്നതിനുള്ള സാഹചര്യമൊരുക്കുന്നത് മന:പൂർവമല്ലാത്ത നരഹത്യക്ക് തുല്യമാണെന്ന് ഡൽഹി ഹൈക്കോടതി അഭിപ്രായപ്പെട്ടത് കഴിഞ്ഞ ദിവസമാണ്. ശുചിത്വപാലനത്തിൽ വീഴ്ച വരുത്തുന്ന ഉദ്യോഗസ്ഥർക്കെതിരെ കർശന നടപടി സ്വീകരിക്കണമെന്നും കോടതി ആവശ്യപ്പെട്ടു. ഡൽഹി മുനിസിപ്പൽ കോർപറേഷന്റെ മൂന്നു കമ്മിഷണർമാരോട് കോടതിയിൽ ഹാജരാകാനും നിർദേശിച്ചു. അമിത വേഗത്തിൽ വണ്ടിയോടിച്ചും മറ്റും ജീവനെടുക്കുന്നതിനു തുല്യമാണ് കൊതുകു പെറ്റുപെരുകി ഡെങ്കി, ചിക്കുൻഗുനിയ തുടങ്ങിയ രോഗങ്ങൾ പടരാൻ അനുവദിക്കുന്നത് കോടതി നിരീക്ഷിച്ചു.

സ്വാതന്ത്ര്യം കിട്ടി 67 വർഷങ്ങൾ കഴിഞ്ഞപ്പോൾ ശുചിത്വഭാരതം എന്ന മുദ്രാവാക്യവുമായി ചൂലെടുത്ത് പ്രധാനമന്ത്രി തന്നെ ഇറങ്ങേണ്ടിവന്ന നാടാണ് നമ്മുടേത്. മൂന്നു വർഷം കഴിഞ്ഞിട്ടും സ്ഥിതിയിൽ മാറ്റമില്ലെന്ന് ഡൽഹി കോടതിയുടെ ഈ നിരീക്ഷണം വ്യക്തമാക്കുന്നു. ഒരു കാലത്ത് ശുചിത്വത്തിന് പേരുകേട്ടിരുന്ന കേരളത്തിലെ നഗരങ്ങളും ഗ്രാമങ്ങൾ പോലും ഇന്നു തിരിച്ചുപോക്കിന്റെ പാതയിലാണ്. എവിടെയും കുന്നുകൂടുന്ന മാലിന്യങ്ങൾ, പകർച്ച വ്യാധികൾ. യുദ്ധത്തിലും സ്ഫോടനങ്ങളിലും മറ്റും മരിക്കുന്നതിനേക്കാൾ ആളുകൾ ഈ കൊച്ചുകേരളത്തിൽ പോലും പകർച്ചവ്യാധികളാൽ മരിക്കുന്നു.

ഈ വർഷം ഇതുവരെ 130 പേരെങ്കിലും പകർച്ചപ്പനി മൂലം മരിച്ചെന്ന് സർക്കാരിന്റെ ഔദ്യോഗിക കണക്കുകൾ തന്നെ വ്യക്തമാക്കുന്നു. ഏഴായിരത്തോളം പേർ ഡെങ്കിപ്പനിക്കും എണ്ണൂറോളം പേർ എച്ച് 1 എൻ 1 പനിക്കും ചികിൽസ തേടിയതായും രേഖകൾ വ്യക്തമാക്കുന്നു. കഴിഞ്ഞ ഒരു മാസമായി ദിവസവും പനിക്ക് ചികിൽസ തേടി ആശുപത്രിയിൽ എത്തുത് ഇരുപതിനായിരത്തോളം പേരാണ്. ഇത് സർക്കാർ ആശുപത്രികളിലെ മാത്രം കണക്കാണ്. കേരളത്തിലെ ആരോഗ്യ മേഖലയിൽ അതിശക്തമായ സാന്നിധ്യമുള്ള സ്വകാര്യ ആശുപത്രികളിലെ കൃത്യമായ കണക്ക് ഒരിക്കലും പുറത്തുവരാറില്ല.

മുൻകാലങ്ങളിലും പനി നമ്മുടെ നാട്ടിൽ ഉണ്ടായിരുന്നു.എന്നാൽ അത് ഒരിക്കലും ഇങ്ങനെ ഭീതി വിതച്ചിരുന്നില്ല. എന്നാൽ പനിയുടെ ഒട്ടേറെ വകഭേദങ്ങളാണ് ഇപ്പോൾ കാണുന്നത്. ആഫ്രിക്കയിൽ മാത്രം കണ്ടിരുന്ന ചിക്കുൻ ഗുനിയ കുറച്ചു വർഷം മുമ്പു മാത്രമാണ് കേരളത്തിൽ എത്തിയത്. ഡെങ്കി, എച്ച് 1 എൻ 1 എന്നിവയെപ്പറ്റി കേൾക്കാൻ തുടങ്ങിയിട്ടും ഏതാനും വർഷങ്ങളേ ആയിട്ടുള്ളു. പനി എങ്ങനെ പടരുന്നു എന്ന ചോദ്യത്തിന് ഉടൻ ഉത്തരമുണ്ട്. കൊതുകുകൾ മുഖേനയാണ് പനി പടരുത്. വിവിധ തരം പനി പടർത്തുത് വിവിധയിനം കൊതുകുകളാണ്. ആദ്യകാലത്ത് ഈ പനികളെ തിരിച്ചറിയാൻ കുറച്ച് പ്രയാസമായിരുന്നെങ്കിലും ഇപ്പോൾ അതിനുള്ള സംവിധാനമായിട്ടുണ്ട്. എങ്കിലും മരണ സംഖ്യ കൂടിക്കൊണ്ടേ ഇരിക്കുന്നു. കഴിഞ്ഞ വർഷത്തേക്കാൾ കൂടുതലാണ് ഈ വർഷത്തെ മരണസംഖ്യ.



ഇനി കൊതുകു പെരുകുന്നത് എന്തുകൊണ്ട് എന്ന ചോദ്യത്തിന് ശുചിത്വമില്ലായ്മ കൊണ്ട് എന്നു മാത്രമാണ് ഉത്തരം. നമ്മുടെ നഗരങ്ങളൊക്കെ ചീഞ്ഞളിഞ്ഞ് ദുർഗന്ധപൂരിതമാണ്. മുമ്പ് നാട്ടിൻപുറങ്ങൾ അങ്ങനെ ആയിരുന്നില്ലെങ്കിലും നഗരവത്കരണം ഏറിയതോടെ അവിടെയും സ്ഥിതി വ്യത്യസ്തമല്ലാതെയായി. അമിതമായ നഗരവത്കരണം നമുക്കു

ണ്ടായിരുന്ന പല നല്ല ശീലങ്ങളെയും തകർക്കുകയും ആരോഗ്യകരമല്ലാത്ത പുതിയ ശീലങ്ങളെ ഉണ്ടാക്കുകയും ചെയ്തു. ഈ കൂട്ടത്തിൽ ഏറ്റവും വിനാശകരമായത് അമിതമായ ഉപഭോഗതാൽപര്യം കാരണം അമിതമായി ഉത്പാദിപ്പിക്കപ്പെടുന്ന മാലിന്യങ്ങളാണ്. മുമ്പ് ഒരു കൈ സഞ്ചിയുമായി പോയി സാധനം വാങ്ങിയിരുന്ന സ്ഥാനത്ത് ഇപ്പോൾ ഒട്ടേറെ കവറുകളുമായാണ് മടക്കം. ഇലക്ട്രോണിക് മാലിന്യങ്ങൾ, മത്സ്യ, മാംസാവശിഷ്ടങ്ങൾ, ശുചിമുറി മാലിന്യം എന്നിങ്ങനെ മാലിന്യം പെരുകുകയാണ്.

തീർച്ചയായും നഗരവത്കരണത്തിന്റെയും സാമ്പത്തിക ഉന്നമനത്തിന്റെയും ഉപോത്പന്നങ്ങളാണ് ഇങ്ങനെ പെരുകുന്ന മാലിന്യങ്ങൾ. എന്നാൽ സാമ്പത്തിക വളർച്ചയുടെയും പെരുകുന്ന നികുതിവരുമാനത്തിന്റെയും ജീവിത നിലവാരത്തിലെ ഉയർച്ചയുടെയും പേരിൽ മേനി നടക്കുന്നവർ ഈ വളർച്ചകൊണ്ടുണ്ടാകുന്ന ദൂഷ്യങ്ങളെ പരിഹരിക്കാനും ശ്രമിക്കേണ്ടേ? ശ്രമിക്കണം എന്ന് എല്ലാവരും പറയുന്നുണ്ടെങ്കിലും എങ്ങനെ എന്ന ചോദ്യത്തിന് ഉത്തരുവുമില്ല. എങ്ങനെയാണ് പൊതുസ്ഥലത്ത് മാലിന്യം കുന്നുകൂടുന്നത്? കൃത്യമായ മാലിന്യ സംസ്കരണം ഇല്ലാത്തതുകൊണ്ട് എന്ന ലളിതമായ ഉത്തരം അവിടെയുണ്ട്. മാലിന്യ സംസ്കരണം ആരുടെ ഉത്തരവാദിത്തം ആണ്? സർക്കാരിന്റെ. സർക്കാരിനു വേണ്ടി ഈ ഉത്തരവാദിത്തം നിറവേറ്റേണ്ടത് ആര്? തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ. എന്നാൽ നമ്മുടെ നാട്ടിൽ ഈ കാര്യങ്ങളിൽ കാര്യക്ഷമമായ ഇടപെടലുകൾ എന്തെങ്കിലും നടക്കുന്നുണ്ടോ എന്നു സംശയമാണ്.

മാലിന്യ പ്രശ്നത്തെ വിവിധ കോണുകളിലൂടെ സമീപിക്കാം. പൊതു സംവിധാനത്തിലൂടെ സംസ്കരിക്കേണ്ടിവരുന്ന മാലിന്യത്തിന്റെ അളവ് ഏറ്റവും കുറയ്ക്കുക എതാവണം ശാസ്ത്രീയ സമീപനം. അതിനു വേണ്ടത് മാലിന്യസംസ്കരണത്തിന്റെ ഉത്തരവാദിത്തം എല്ലാവരിലേക്കും എത്തിക്കുകയാണ്. ഉദാഹരണത്തിന് പ്ലാസ്റ്റിക് കവറുകൾ. സൂപ്പർ മാർക്കറ്റ് സംസ്കാരം വ്യാപകമായതോടെ പ്ലാസ്റ്റിക് കവറിന്റെ എണ്ണം വല്ലാതെ കൂടി. സാധനങ്ങൾ ഒരു കവറിൽ പാക്ക് ചെയ്ത് വിൽക്കുന്നു. പിന്നെ അത് മറ്റൊരു ക്യാരിബാഗിൽ വീട്ടിലേക്കു കൊണ്ടുപോകുന്നു. ഒരു കിലോ മീൻ വാങ്ങിയാൽ പോലും രണ്ടു കവറുകൾ വീട്ടിലെത്തും. അര ലീറ്റർ പാല് വാങ്ങുമ്പോഴും വീട്ടിലെത്തുത് രണ്ടു പ്ലാസ്റ്റിക് കവറുകൾ. കുപ്പിവെള്ള സംസ്കാരം വ്യാപകമായതോടെ ആ തരത്തിലും മാലിന്യം കുന്നുകൂടുന്നു. ഈ തരത്തിൽ ടൺ കണക്കിനു പ്ലാസ്റ്റിക് മാലിന്യമാണ് ഓരോ സ്ഥലത്തും ഉണ്ടാകുന്നത്. ഒരിക്കലും ദ്രവിച്ചുതീരാത്ത ഈ പ്ലാസ്റ്റിക് വസ്തുക്കൾ എവിടെയെങ്കിലും വലിച്ചെറിയുകയാണ് ചെയ്യുക. ചിലർ അടുക്കള മാലിന്യവും മറ്റും ഈ കവറിലാക്കി വലിച്ചെറിഞ്ഞ് ഉത്തരവാദിത്തം ഒഴിയുന്നു. അങ്ങനെയുള്ള പ്ലാസ്റ്റിക് മണ്ണിനു മുകളിൽ ഒരാവരണമായി നിൽക്കുകയും മഴക്കാലത്ത് ഒഴുകി ജലാശയങ്ങളിലും മറ്റും ചെടിയുകയും ചെയ്യുന്നു. അടുത്ത കാലത്ത് ദേശീയ ജലപാത വികസനത്തിനായി കനാലുകൾ വൃത്തിയാക്കുമ്പോൾ ടൺ കണക്കിനു പ്ലാസ്റ്റിക് മാലിന്യമാണ് കോരിയെടുത്തത്.

പ്ലാസ്റ്റിക് കവറുകൾ ഉത്പാദിപ്പിക്കുന്ന കമ്പനികൾ ഉത്പാദനത്തിന് ആനുപാതികമായി പുനരുപയോഗവും നടത്തണമെന്ന് ഒരു നിയമമുണ്ടാക്കിയാൽ അവർ ഈ കവറുകൾ തിരിച്ചെടുക്കാൻ ബാധ്യസ്ഥരാവും. അപ്പോൾ തന്നെ ഈ പ്ലാസ്റ്റിക് എന്ന വില്ലനെ ഏറെക്കുറെ മെരുക്കാനാവും. എന്നാൽ പ്ലാസ്റ്റിക് ക്യാരി ബാഗ് നിരോധിച്ചാൽ എല്ലാം ആയി എന്ന അബദ്ധ ധാരണയിലാണ് ഇപ്പോൾ സർക്കാരും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളും. ക്യാരി ബാഗ് നിരോധിക്കാനായേക്കും. എന്നാൽ കവറിലാക്കിയ അഞ്ചോ പത്തോ ഉത്പന്നങ്ങൾ ഉൾക്കൊള്ളുന്ന ഒരു ക്യാരി ബാഗ് മാത്രം നിരോധിച്ചാലും പ്ലാസ്റ്റിക്കിന്റെ ഉപയോഗം കാര്യമായി കുറയില്ല എന്ന് ഓർക്കുക. ഉത്പാദകരെ പുനരുപയോഗത്തിനു പ്രേരിപ്പിക്കുകയല്ലാതെ ഈ പ്രശ്നത്തിനു മറ്റൊരു പരിഹാരമില്ല തന്നെ.

ഇനി ഏറ്റവും ശല്യമായി മാറുന്ന മറ്റു മാലിന്യങ്ങളുടെ അവസ്ഥ നോക്കുക. പ്രധാനം ജൈവ മാലിന്യങ്ങൾ എന്നു പറയാവുന്ന പച്ചക്കറി അവശിഷ്ടം, മത്സ്യ മാംസ അവശിഷ്ടം. ഇവ സംസ്കരിക്കേണ്ടത് ആരുടെ ഉത്തരവാദിത്തമാണ്. സർക്കാരിന്റെ എന്നായിരിക്കും ആദ്യത്തെ ഉത്തരം. എന്നാൽ അതല്ല ശരി. അവിടെയും മാലിന്യം ഉത്പാദിപ്പിക്കുന്നവനു തന്നെയാവണം ആദ്യത്തെ ഉത്തരവാദിത്തം. അതിനു സഹായകരമായി നിൽക്കുകയാണ് സർക്കാർ ചെയ്യേണ്ടത്. പക്ഷേ അതിനു വേണ്ട ഇച്ഛാശക്തി സർക്കാരിനില്ല. ഒരു പ്രദേശത്ത് എത്ര മത്സ്യക്കടകളുണ്ട്, മത്സ്യവ്യാപാരികളുണ്ട്, എത്ര ഇറച്ചിക്കച്ചവടക്കാരുണ്ട്, പച്ചക്കറി വ്യാപാരികളുണ്ട് എന്നിങ്ങനെ കൃത്യമായ കണക്ക് തദ്ദേശഭരണ സ്ഥാപനങ്ങൾക്കും സർക്കാരിനും വേണം. അവർ ദിവസം മാലിന്യം എങ്ങനെ സംസ്കരിക്കുന്നു എന്ന് സർക്കാർ അറിയണം. ഉറവിടത്തിൽ തന്നെ സംസ്കരിക്കാൻ കഴിയുന്നില്ലെങ്കിൽ അതിനാവശ്യമായ സംവിധാനം സർക്കാർ ഒരുക്കിക്കൊടുക്കണം. എന്നിട്ടും റോഡരികിലും പുഴയിലും വലിച്ചെറിയുന്നുവെങ്കിൽ ഏറ്റവും കഠിനമായ ശിക്ഷ തന്നെ ഉറപ്പാക്കണം. എങ്കിൽ മാത്രമേ ഈ പ്രശ്നത്തിന് ശാശ്വത പരിഹാരമാകൂ.

ശുചിമുറി മാലിന്യം നീക്കംചെയ്യുന്ന ഏജൻസികൾ എന്ന പേരിൽ ഒട്ടേറെ പരസ്യങ്ങൾ കാണാറുണ്ട്. എന്നാൽ ഇവർ ഓരോരുത്തരും ഒരു വർഷം എത്ര ടൺ മാലിന്യം നീക്കംചെയ്യുന്നുണ്ട്?, അത് എവിടെ സംസ്കരിക്കുന്നു? തുടങ്ങി യാതൊരു കണക്കും സർക്കാരിനില്ല. ഇവർക്കൊന്നും രജിസ്ട്രേഷനുമില്ല. അതുകൊണ്ടാണ് ശുചിമുറി മാലിന്യം റോഡരികിലും പുഴയിലും തോട്ടിലും ഇരുളിന്റെ മറവിൽ തള്ളി അവർ പോകുന്നത്. എത്ര അനാരോഗ്യകരമായ സ്ഥിതിവിശേഷം. ശുചിമുറി മാലിന്യം നീക്കം ചെയ്യാൻ വൻതുക മുടക്കുന്നവരും അതെവിടെ കളയുന്നു എന്ന് അന്വേഷിക്കാനുള്ള ഉത്തരവാദിത്തം കാണിക്കാറില്ല. എന്റെ

ഭാഗം വൃത്തിയാക്കുക എന്നു മാത്രമേ അവർക്കുള്ളു. ഇങ്ങനെ നിയമലംഘനം നടത്തുന്നവരെ രാത്രികാല പട്രോളിങ് നടത്തുന്ന പൊലീസ് കാണുന്നില്ല എന്നതും വിശ്വസനീയമല്ല. പ്രധാന റോഡരികിൽ പോലും ഇവർ മാലിന്യം തള്ളുന്നുവെങ്കിൽ അതു കണ്ടു കണ്ണടയ്ക്കാൻ പൊലീസ് പണം വാങ്ങുന്നുവെന്നത് സത്യം.

സത്യത്തിൽ വേണ്ടത് പുതിയൊരു സംസ്കാരമാണ്. കേരളത്തിലെ വീടുകൾ എടുത്തുനോക്കിയാലറിയാം മിക്കതും ഫൈവ് സ്റ്റാർ നിലവാരത്തിലാണെ്. എന്നാൽ ഈ നിലവാരം വീടിനകത്ത് കാത്തുസൂക്ഷിക്കുന്നവർ തങ്ങളുടെ മതിൽക്കെട്ടിനുപുറത്തും ഈ നിലവാരം വേണമെന്ന് ചിന്തിക്കുന്നില്ല. അതുകൊണ്ടാണല്ലോ കവറിൽ മാലിന്യം നിറച്ച് അഡംബരക്കാറുകൾക്കുള്ളിൽ നിന്ന് റോഡരികിലേക്ക് വലിച്ചെറിയുന്നത്. ഇത്തരക്കാരെ കണ്ടെത്തി ഏതെങ്കിലും ആത്മാർഥതയുള്ള ഉദ്യോഗസ്ഥൻ നോട്ടീസ് അയച്ചാൽ അതോടെ അയാളുടെ കഥ കഴിഞ്ഞു. അങ്ങനെ നടപടി ഏറ്റുവാങ്ങിയ ഉദ്യോഗസ്ഥർ തലസ്ഥാന നഗരത്തിൽ തന്നെയുണ്ട്.

യഥാർഥത്തിൽ എവിടെയാണ് നമുക്കു പിഴച്ചത്. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുൾപ്പെടെയുള്ളവയുടെ കെടുകാര്യസ്ഥത, അവ വേണ്ടവിധം പ്രവർത്തിക്കുന്നുണ്ടോ എന്നു വിലയിരുത്തുന്നതിൽ സർക്കാരിനുണ്ടായ പിഴവ്, മലിനീകരണ നിയന്ത്രണ ബോർഡ് പോലെയുള്ള സംവിധാനങ്ങളുടെ പരാജയം, സർവോപരി ഇതു എന്റെ ബാധ്യത അല്ല എന്ന മട്ടിലുള്ള പൊതുജനങ്ങളുടെ സമീപനം. ഇതെല്ലാം കൂടിച്ചേർന്നാണ് ഇന്ന് കേരളത്തെ ഈ ഭീതിപ്പെടുത്തുന്ന അവസ്ഥയിലേക്കെത്തിച്ചത്. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിൽ എന്താണ് നടക്കുന്നത്. ഒരു പ്രദേശത്തെ ഏറ്റവും പ്രധാനമായ ശുചിത്വം നിലനിർത്തുന്നതിൽ ഏറ്റവും പ്രധാന പങ്കു വഹിക്കേണ്ടത് അവിടുത്തെ പഞ്ചായത്ത്, മുനിസിപ്പാലിറ്റി, കോർപ്പറേഷൻ എന്നിവയാണ്. എന്നാൽ നമ്മുടെ പഞ്ചായത്തുകളിലും മറ്റും അധികാരം പിടിക്കാനും റോഡ് പണിക്ക് കമ്മിഷൻ വാങ്ങുന്നതിലും മാത്രമാണ് പ്രധാന താൽപര്യം. പിന്നെ ഹൈമാസ്റ്റ് ലൈറ്റ് വയ്ക്കലും. അതിലൊക്കെയാണല്ലോ കമ്മീഷൻ തടയുക.

വലിയ ജനസംഖ്യയില്ലാത്ത പഞ്ചായത്തുകളിലും മറ്റും ഉറവിട മാലിന്യസംസ്കരണം തന്നെയാണ് പ്രായോഗികം. അതു പല തരത്തിലുണ്ട്. കംപോസ്റ്റ് ഉണ്ടാക്കൽ മുതൽ ബയോഗ്യാസ് ഉത്പാദനം വരെ പല രീതിയിൽ മാലിന്യം വീട്ടിൽ തന്നെ സംസ്കരിക്കാം. പ്ലാസ്റ്റിക് പോലെയുള്ളവ ശേഖരിക്കാൻ വാർഡുകൾ കേന്ദ്രീകരിച്ച് ഒരു സംവിധാനം ഉണ്ടാക്കിയാൽ മതി. ബയോഗ്യാസ് പ്ലാന്റുകളും മറ്റും ഫലപ്രദമായി ഉപയോഗിക്കുന്ന ധാരാളം പേരുണ്ട്. എന്നാൽ ഇതൊക്കെ എല്ലാ വീട്ടിലും എത്തിക്കാൻ പഞ്ചായത്തുകൾക്കാവുന്നില്ല. എന്നാൽ ഈ മേഖലയിൽ ഫലപ്രദമായി ഇടപെടാൻ കഴിയുന്ന സാമൂഹിക സംഘടനകളെ ഉപയോഗിച്ച് പദ്ധതികൾ നടപ്പാക്കാനും അറിയില്ല. കേരളത്തിലെ കോർപറേഷനുകളിൽ പോലും



ഉറവിട മാലിന്യസംസ്കരണം പ്രായോഗികമായി നടപ്പാക്കാൻ കഴിയുന്നതാണ്. അത് ചെയ്യുകയാണെങ്കിൽ ഒരിക്കലും നഗര മാലിന്യങ്ങൾ ഗ്രാമങ്ങളിൽ കൊണ്ടു തള്ളുന്ന സ്ഥിതിവിശേഷം ഉണ്ടാകില്ല. ഞെളിയൻപറമ്പുകളും വിളപ്പിൽശാലകളും ഗ്രാമവാസികളുടെ ജീവിതം ദുസ്സഹമാക്കില്ല. പക്ഷേ ഇതൊക്കെ ആരോടു പറയാൻ.

ഇത്തവണ വേനൽക്കാലത്ത് എല്ലാ പഞ്ചായത്തിലും ചക്ക, മാങ്ങ, തേങ്ങ ഗ്രീഷ്മോൽസവം എന്ന പേരിൽ ഒരു പദ്ധതി അരങ്ങേറി. കുട്ടികൾക്കിടയിൽ ശുചിത്വ സന്ദേശം എത്തിക്കൽ എന്നൊക്കെ പറഞ്ഞു നടത്തിയതാണ്. അതൊക്കെ നടത്താൻ പഞ്ചായത്തുകൾക്ക് താൽപര്യമാണ്. കാരണം നടത്തി എന്നു പറഞ്ഞ് പത്രത്തിൽ പേരും പടവും വരുത്താം. അതിനപ്പുറം അതുകൊണ്ട് എന്തു പ്രയോജനം ഉണ്ടായി എന്നു നോക്കുമ്പോഴാണ് കുറച്ചുപണം വെറുതെ പാഴാക്കിയതുമാത്രമാണ് മിച്ചം എന്നു മനസ്സിലായത്. മഴക്കാല പൂർവ ശുചീകരണം പോലും ഒറ്റ പഞ്ചായത്തിലും നടത്തിയില്ല. അതു ചെയ്തിരുന്നുവെങ്കിൽ ഇന്ന് ഈ കാണുന്നതുപോലെ പനി പടരുമായിരുന്നില്ല. എല്ലാം കഴിഞ്ഞ് ജനം ചത്തുവീഴുമ്പോൾ ശുചീകരണ നാടകവുമായി ഇറങ്ങുകയാണ് സർക്കാർ. മന്ത്രിമാരും എം.എൽ.എ.മാരും ഗ്ലൗസും ധരിച്ചിറങ്ങി ഇനി റോഡിൽ നാടകം നടത്തും. അതോടെ എല്ലാം ശുഭം.

ഇനി നമ്മുടെ ജനങ്ങളുടെ മനസ്ഥിതിയും മാറേണ്ടതുണ്ട്. മാലിന്യസംസ്കരണം സർക്കാരിന്റെ മാത്രം ഉത്തരവാദിത്തം എന്നാണ് പലരുടെയും സമീപനം. ക്യാരി ബാഗിൽ കെട്ടി വലിച്ചെറിയുന്നതോടെ തീരുന്നുവല്ലോ ഉത്തരവാദിത്തം. ഉറവിട മാലിന്യസംസ്കരണം നടത്താനാവുന്നവർ പോലും അതിനു തയ്യാറല്ല. പത്തനംതിട്ട ഒരു ചെറുപട്ടണമായിട്ടുപോലും മാലിന്യസംസ്കരണം അതീവ ബുദ്ധിമുട്ടാണ്. അതിനു പരിഹാരമായി ഒരു ഏജൻസിയെ കൊണ്ടുവന്നു. അവർ കടകളിലും വീടുകളിലും ചെന്ന് മാലിന്യം ശേഖരിക്കും. അതിന് ചെറിയ തുകയും ഫീസ് ഈടാക്കും. എന്നാൽ അതു കൊടുക്കാൻ വയ്യ എന്നു ശഠിച്ച വ്യാപാരികളും വീട്ടുകാരും ഉണ്ട്. ഒടുവിൽ ആ പദ്ധതി പൂട്ടിക്കെട്ടി. ഇതാണു സമീപനം.

സത്യത്തിൽ പല വിദേശ നഗരങ്ങളും പോയിക്കാണുന്നവരാണ് നമ്മുടെ നേതാക്കൾ. അവിടെ എന്തു വൃത്തി എന്ന് അത്ഭുതം കൂറിയിട്ട് കാര്യമില്ല. അവർ അത് എങ്ങനെ ചെയ്യുന്നു എന്നു കണ്ടുപഠിക്കണം. നമ്മുടെ ഒരു ബസ് സ്റ്റാൻഡിലെങ്കിലും മനുഷ്യന് കയറി നിൽക്കാൻ പറ്റുമോ. ചോർന്നൊലിക്കുന്നവ, തുപ്പി വൃത്തികേടാക്കിയവ അങ്ങനെ അറപ്പുളവാക്കുന്നതാണ് അന്തരീക്ഷം. ഒരു പൊതു ശുചിമുറിയിലെങ്കിലും മനുഷ്യന് മൂക്കുപൊത്താതെ കയറാനാവുമോ?. പണം ഈടാക്കി നൽകുന്ന ശുചിമുറികൾ പോലും വൃത്തിയാക്കാതെ ഇട്ടിരിക്കുന്നതു കാണണമെങ്കിൽ നമ്മുടെ ബസ് സ്റ്റാൻഡുകളിൽ കയറിയാൽ മതി. റോഡിരികുകളെല്ലാം കാടു വളർന്ന് വത്തികേടാണ്.

ഓടകൾ എല്ലാം അടഞ്ഞുകിടക്കുന്നു. ഇതൊക്കെ നോക്കേണ്ട ഉദ്യോഗസ്ഥർ ഓഫീസിനു പുറത്തിറങ്ങില്ല. അല്ലെങ്കിൽ എങ്ങനെ ചില്ലറ അടിക്കാമെന്നുള്ള ഗവേഷണത്തിലാവും അവർ.

ചുരുക്കത്തിൽ വലിയ ഗമയിലൊക്കെയാണ് നമ്മുടെ നടപ്പ്. മൂന്നുനേരം കുളിക്കും, സെന്റ് പൂശും, വലിയ വീട് വയ്ക്കും. പക്ഷേ പരിസരം അളിഞ്ഞുകിടക്കുന്നത് കാണുകയുമില്ല. വലിയ കാര്യങ്ങൾ പറയുന്നതിലല്ല, ഇത്തരം ചെറിയ ചെറിയ കാര്യങ്ങൾ നേരെയാക്കി മനുഷ്യന് ജീവിക്കാനാവുന്ന സുന്ദരമായ അന്തരീക്ഷം ഒരുക്കുതാണ് വികസനം എന്നു മനസ്സിലാക്കി പ്രവർത്തിക്കുന്ന അധികാരികൾ ഉണ്ടാകുമ്പോൾ ശുചിത്വവും ഉണ്ടാകും. അല്ലെങ്കിൽ വർഷാവർഷം ഇതുപോലെ പനിമരണങ്ങളുണ്ടാവും. ശുചീകരണ നാടകങ്ങളുണ്ടാവും. ആറുമാസം കൂടുമ്പോൾ മാറിമാറിവരുന്ന ഒരു പഞ്ചായത്ത് പ്രസിഡന്റോ മുനിസിപ്പൽ ചെയർമാനോ ഒക്കെ അതാതിടത്ത് ശുചീകരണ നാടകം നടത്താനുണ്ടാവും. അത്രയൊക്കെ പ്രതീക്ഷിച്ചാൽ മതി നമ്മൾ.

*മേമ്പൊടി*

അന്യസംസ്ഥാന തൊഴിലാളികൾ ധാരാളമായി എത്തുന്ന സംസ്ഥാനമാണ് കേരളം. കേരളത്തിൽ നിന്ന് പണ്ടേ കളമൊഴിഞ്ഞ പല രോഗങ്ങളും കൊണ്ടു നടക്കുന്നവരാണ് ഇവരിൽ പലരും. മന്ത്, കുഷ്ഠം, തുടങ്ങിയ രോഗങ്ങളുള്ളവരൊക്കെ അവരുടെ ഇടയിലുണ്ട്. ഈ തൊഴിലാളികളാണ് നമ്മുടെ ഭക്ഷണശാലകളിൽ പോലും പാചകക്കാരായും വിളമ്പുകാരായും നിൽക്കുന്നത്. ഇവർക്കൊന്നും ശരിയായ റജിസ്ട്രേഷനോ വൈദ്യ പരിശോധനയോ നടത്താറില്ല. ഭക്ഷണശാലകളിൽ നിൽക്കുന്നവരുടെ വൈദ്യപരിശോധന നടത്തണമൊണ് നിയമം. എന്നാൽ ഒരു പരിശോധനയും നടത്താതെ സർട്ടിഫിക്കറ്റ് ഒപ്പിട്ടുകൊടുക്കാൻ തയ്യാറുള്ള സർക്കാർ ഡോക്ടർമാരുണ്ട്. കാശ് കൊടുത്താൽ മതി. ഈ നാട്ടിൽ പിന്നെങ്ങനെ കാര്യങ്ങൾ നേരെയാകും?



ഒരു വിശ്വാസി




# ജീവിതാസ്വാദനം

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**

ജീവിതാസ്വാദനം എന്ന പദപ്രയോഗത്തിന് അടുത്ത കാലത്തുണ്ടായ അർത്ഥച്യുതി നിർഭാഗ്യകരമാണ്. ആസ്വദിക്കുകയെന്നാൽ ഇന്ദ്രിയപരമായി അനുഭവിക്കുകയെന്ന തരം താഴ്ന്ന അർത്ഥം കൽപ്പിച്ച് അതിന്റെ ശ്രേഷ്ഠാർത്ഥം നാം ലോപിപ്പിച്ചു കളഞ്ഞു. അവിടെത്തന്നെയും വീണ്ടും വിവേചനമുണ്ടായി. ഇന്ദ്രീയസുഖാനുഭവങ്ങൾക്കു മാത്രമായി ഏറെക്കുറെ ആ പ്രയോഗം മാറ്റിവയ്ക്കപ്പെട്ടു കഴിഞ്ഞു.

ജീവിതം ആസ്വദിക്കൂ എന്ന് പരസ്യവാചകം പറയുന്നത് പരസ്യക്കാരൻ പറയുന്ന സാധനങ്ങൾ വാങ്ങി അവയുടെ ഉപയോഗസുഖം അനുഭവിക്കൂ എന്നു മാത്രമായി. അതും അതുപോലെയുള്ള പലതും വേണ്ടെന്നു വച്ചും ജീവിതം ആസ്വദിക്കാമെന്നുള്ളത് ഒരു നിത്യസത്യമാണ്. ആ സാദ്ധ്യതയെ തള്ളിക്കൊണ്ടാണ് ഈ പദപ്രയോഗം ഇന്ന് അരങ്ങു വാഴുന്നത്.

പണ്ട് ഒരു ബുദ്ധ സന്യാസി എന്നും ചന്തയിൽ പോകുമായിരുന്നു, ഒന്നും വാങ്ങാനും വിൽക്കാനും അല്ലാതെ. എന്നിനിങ്ങനെ പോകുന്നുവെന്ന് അദ്ദേഹത്തോട് ആരോ ചോദിച്ചു. എനിക്കു വേണ്ടാത്തതായി ചന്തയിൽ എന്തൊക്കെയുണ്ടെന്ന് അറിയാൻ വേണ്ടിയെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ആ സന്യാസി തന്റെജീവിതം ആസ്വദിക്കുകയായിരുന്നു? തീർച്ചയായും.

ചില സാധനങ്ങളുടെ ഉപയോഗം ഒഴിവാക്കിയാൽ പോലും തനിക്ക് സാർത്ഥകമായി ജീവിക്കുവാൻ സാധിക്കുമെന്ന് ബോദ്ധ്യപ്പെടുന്ന ഒരുവൻ അവന്റെ ജീവിതം ആസ്വദിക്കുക തന്നെയാണ് ചെയ്യുന്നത്. ഒരു സാധനമില്ലാതെ തനിക്ക് സന്തോഷമായി ജീവിക്കാനാവില്ലെന്ന് അറിയുന്നവൻ വളരെ കഷ്ടപ്പെട്ട് അത് കരസ്ഥമാക്കുന്നു. അതവൻ ആസ്വദിക്കുകയാണോ? ആണെന്ന് ആധുനിക മതം. ആകണമെന്നില്ലെന്ന് സനാതനമതം. അതിനുവേണ്ടി അവൻ എന്തൊക്കെ നഷ്ടപ്പെടുത്തയെന്നറിയാതെ അതു പറയാവാനില്ലെന്നു സാരം.

അടുത്ത കാലത്തായി പ്രയോഗത്തിൽ വന്നിട്ടുള്ള ഒരു വാക്കാണ് അർമാദിക്കുകയെന്നത്. ഉന്മാദിക്കുകയെന്ന വാക്കിന്റെ നിഷേദാർത്ഥം കളഞ്ഞ് അതിനെ മറ്റൊരു വേഷമണിയിച്ച് അവതരപ്പിക്കുകയല്ലെ ഇവിടെ ചെയ്തിരിക്കുന്നത്! ആസ്വദിക്കുകയെന്നാൽ അർമാദിക്കുകയെന്നാണോ? തീർച്ചയായും അല്ല.

സെസ്റ്റുഫുൾ ലീവിംഗ് (Zestful Living) എന്ന് ഇംഗ്ലീഷിൽ നാം പറഞ്ഞിരിക്കുന്നു. ഇപ്പോഴും മനശാസ്ത്ര ചർച്ചകളിൽ ആ പ്രയോഗം നിലനിൽക്കുന്നുണ്ട്. അതിന്റെ കുറവ് കൊണ്ടുണ്ടാകുന്ന മനോരോഗങ്ങൾ അനവധിയാണ്. വിഷാദം എന്നതാണ് അതിന്റെ എതിർപദം. അത് ലക്ഷണമായിട്ടുള്ള രോഗങ്ങളെപറ്റി നമുക്ക് അറിവുള്ളതാണല്ലോ.

എന്റെ ജീവിതത്തിന്റെ അർത്ഥവും ലക്ഷ്യവും അറിഞ്ഞ് അതനുസരിച്ച് എന്റെ ജീവിതത്തെ ക്രമീകരികക്കുവാൻ ആത്മാർത്ഥമായി ഞാൻ ശ്രമിക്കുകകയും അതിൽ കുറയൊക്കെ വിജയിക്കുകയും ചെയ്യുമ്പോൾ ഞാൻ ജീവിതം ആസ്വദിക്കുകയാണ് ചെയ്യുന്നത്. തുടർന്ന് കൂടുതൽ വിജയം നേടുവാനായി ഉത്സാഹിക്കുകയും ചെയ്യുമ്പോൾ എന്റെ ജീവിതത്തിന് സെസ്റ്റുണ്ടാകുന്നു അങ്ങനെ ജീവിതക്കുന്നത് തന്നെ ഹരമാകുന്നു. ഇതാണ് ശരിയായ ജീവിതാസ്വാദനം. അതിൽ ഇന്ദ്രീയാസ്വാദനം ഉണ്ടെന്നും ഇല്ലെന്നും വരാം.

നിയമങ്ങൾ അറിഞ്ഞും അനുസരിച്ചും കളിച്ചു വിജയിക്കുന്നവനാണ് കളി ആസ്വദിക്കുന്നത്. അങ്ങനെ തന്നെ കളിച്ച് തോൽക്കുന്നവനും കളി ആസ്വദിക്കുന്നുണ്ട്. കളിയുടെ ഹരം വിജയം മാത്രമാണെന്ന് കരുതുന്നവൻ കളി ആസ്വദിക്കുന്നുണ്ടോയെന്നത് വേറൊരു കാര്യം. ജീവിതാസ്വാദനം ജീവിക്കേണ്ടതുപോലെ തന്നെയാണ് ജീവിക്കുന്നതെന്ന ബോദ്ധ്യമാണ്. മറ്റുള്ളവർ കൽപ്പിക്കുന്ന വിജയങ്ങൾ നേടിയോ എന്നതല്ല അതിന്റെ മാനദണ്ഡം .

നേട്ടങ്ങൾ വാരിക്കൂട്ടുന്നതാണ് ജീവിതവിജയമെന്ന ചിന്ത ഒരു തരം കളയാണ്. അതു വളർന്ന്

ജീവിതാസ്വാദനം എന്ന വിളയെ നശിപ്പിച്ച ചരിത്രമാണ് ആധുനികതയ്ക്ക് പറയാനുള്ളത്. വിജയം അഥവാ നേട്ടം അതിരൂക്ഷമായ മത്സരഫപലമാണിന്ന്. ചുരുക്കം ചിലർക്കേ അത് എത്തിപിടിക്കാനാവുന്നുള്ളൂ. എന്നാൽ ജീവിതാസ്വാദനം എല്ലാവർക്കും സുസാദ്ധ്യമാണെന്നും വേണ്ടതാണെന്നും വരുമ്പോൾ അത് മത്സരഫലമായിട്ടുള്ള നേട്ടങ്ങളെയല്ല ആശ്രയിച്ചിരിക്കുന്നതെന്ന് വ്യക്തമാണ്.

ജീവിതമെന്നത് ഒരു സദ്യയാണ്. ധാരാളം വിഭവങ്ങളുള്ളതിൽ നിന്നും എനിക്കിഷ്ടമുള്ളത് ഭക്ഷിച്ച് തൃപ്തിയടയുമ്പോഴാണ് ഞാനത് ആസ്വദിക്കുന്നത്. മറ്റുള്ളവർ എന്തു ഭക്ഷിച്ചുവെന്നോ എന്തളവിൽ



ഭക്ഷിച്ചുവെന്നോ നോക്കേണ്ട കാര്യം എനിക്കില്ല. ഇല്ലാതെ പോയ വിഭവങ്ങളെയോർത്ത് ഭക്ഷിക്കാതിരിക്കേണ്ട കാര്യവും എന്റെ തൃപ്തി എന്റേതാണ്. അതുപോലെ എന്റെ ആസ്വാദനവും എന്റേതാണ്. ഒരു സദ്യയുണ്ണുന്ന എല്ലാവർക്കും അവരവരുടേതായ തൃപ്തി നേടാമെന്നുള്ളതുപോലെ ജീവിക്കുന്ന എല്ലാവർക്കും ജീവിതം ആസ്വദിക്കാവുന്നതേയുള്ളൂ.

ഒഴുക്കിനൊത്ത് ഒഴുകിയൊഴുകി ജീവിക്കുന്ന ചിലരുണ്ട്. അവർ വാസ്തവത്തിൽ ജീവിക്കുകയല്ല, ജീവിക്കപ്പെടുകയാണ്. അവർക്ക് ജീവിതാസ്വാദനം തരം താഴ്ന്ന നിലവാരത്തിലേ സാദ്ധ്യമാകുന്നുള്ളൂ. ഇന്നയിന്ന രീതിയിൽ ജീവിക്കണമെന്നു നിഷ്ഠവയ്ക്കുകയും ഏറെക്കുറെ അങ്ങനെതന്നെ ജീവിക്കുകയും ചെയ്യുന്നവർ സ്വാർത്ഥകായി ജീവിക്കുകയും ജീവിതം ആസ്വദിക്കുകയും ചെയ്യുന്നവരാണ്. അവരുടെ നിഷ്ഠകൾ സനാതന മൂല്യങ്ങളനുസരിച്ചുള്ളതാണെങ്കിൽ അവരുടെ ജീവിതാസ്വാദനം ആഴമുള്ളതും അർത്ഥമുള്ളതുമാകുന്നു. പൂർണ്ണമായ തോതിൽ അവർ തങ്ങളുടെ യത്നങ്ങളിൽ വിജയിക്കണമെന്നില്ല. എന്നിരുന്നാലും അവർ ജീവിതം ആസ്വദിക്കുന്നവരാണ്.

ജീവിക്കേണ്ടതുപോലെ ജീവിച്ചതെന്നും തന്നെക്കൊണ്ട് അതിന് പറ്റില്ലെന്നും കരുതുന്നവരുണ്ട്. അവരാണ് വിഷാദികൾ, അവർക്ക് ജീവിതം കയ്പ്പാണ്, നൊമ്പരമാണ്. അർമാദിക്കുവാൻ പോലും കഴിവില്ലാത്ത വരാണ് അവർ. അവരെക്കാൾ മെച്ചപ്പെട്ടവരാണ് അർമാദികൾ. പക്ഷേ അവരും ശരിക്കും ജീവിതം അസ്വദിക്കുന്നവരല്ല. ആസ്വദിക്കുകയെന്നാൽ നൊട്ടിനുണയുക, നക്കിരസിക്കുക എന്നൊക്കെയാണ് അവർ ധരിച്ചു വച്ചിരിക്കുന്നത്.

ആസ്വദിക്കുകയെന്നാൽ അസ്തിത്വത്തിന്റെ അടിത്തറയിൽ നിന്നുയരുന്ന നന്മയെപ്പറ്റിയുള്ള ബോദ്ധ്യമാണ്. അതൊരുതരം സഫലതയാണ്. അനുനിമിഷം അതനുഭവിക്കുന്നവനാണ് ജീവിതം ആസ്വദിക്കുന്നത്.

വാസ്തവത്തിൽ അസ്തിത്വമെന്ന നന്മയാണ് എല്ലാ ആസ്വാദനത്തിന്റേയും അടിസ്ഥാന കാരണം. മനനുഷ്യാസ്തിത്വം അതിൽതന്നെ മഹത്തരമായ ഒരു നന്മയാണ്. അതറിയുന്നതാണ് ആസ്വാദനം. ആ അസ്തിത്വ നന്മ ഇതൾ വിടർത്തി പല രൂപഭാവങ്ങളിൽ വികസിക്കുന്നതാണ് ജീവിതം. ആ പ്രക്രിയ കണ്ട് അതിശയിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നതാണ് ജീവിതാസ്വാദനം. അത് മനുഷ്യന്റെ കടമയാണ്, ലക്ഷ്യമാണ്. അതാണ് മത്സരമില്ലാതെ നേടാവുന്ന,

## ഉപകാരസ്മരണ

ഒരു വിശ്വാസി





# തോബിയാസ് മാതൃകാപുരുഷൻ

ജോസ് കാട്ടാമല

പഴയനിയമത്തിലെ തോബിത്ത് വായിക്കുമ്പോഴെല്ലാം വളരെയധികം സന്തോഷം തോന്നാറുണ്ട്. ത്യാഗോജ്ജ്വലമായ ജീവിതമായിരുന്നു തോബിത്തിന്റേത്. നിനവയിലേക്ക് നാടുകടത്തപ്പെട്ട തോബിത്ത് വലിയ ദൈവഭക്തനും അതുകൊണ്ട് തന്നെ ധർമ്മനിഷ്ടയിൽ അടിയുറച്ചവനുമായിരുന്നു. സ്വന്തം ജനത്തിന് വേണ്ടി ഏറെ കഷ്ടപ്പാടുകൾ സഹിച്ചു. അന്ധനായി തീർന്നപ്പോഴും സത്യസന്ധത കൈവിട്ടില്ല. ഭാര്യയായ അന്ന ജോലിചെയ്ത് കിട്ടുന്ന ചെറിയ വരുമാനം ആ കുടുംബത്തെ മുന്നോട്ടുകൊണ്ടുപോയി. തോബിത്തിനെ



പ്പോലെ ജീവിക്കുവാൻ വിധിക്കപ്പെട്ടവരൊക്കെ വിഗ്രഹാരാധകരും വഴിതെറ്റിയവരും ആയിത്തീർന്നിട്ടും തോബിത്ത് നേർവഴിയിലൂടെ സഞ്ചരിച്ചു. ഏകമകന് കൊടുക്കുവാൻ കുറച്ച് വെള്ളിമാത്രമായിരുന്നു ഉണ്ടായിരുന്നത്. അതും അകലെ ദേശത്തുള്ള ഗബാലിയേലിനെ സൂക്ഷിക്കുവാൻ ഏല്പിച്ചിരിക്കുകയായിരുന്നു. നിനവയിലെ ഇസ്രായേൽ ജനം രാജാവിന്റെ അപ്രീതി കാരണം വളരെ കഷ്ടപ്പെട്ടിരുന്നു. അവരുടെ ശവശരീരങ്ങൾ സംസ്കരിക്കാൻ പോലും അനുവദിച്ചിരുന്നില്ല, തോബിത്ത് ഇസ്രായേലുകാരുടെ ശവശരീരങ്ങൾ വേണ്ടവിധം സംസ്കരിക്കുകയും അതുമൂലം വളരെ കഷ്ടതകൾ ഏറ്റുവാങ്ങുകയും ചെയ്തിരുന്നു.

യേശുവിന്റെ ജനനത്തിന് ഏതാനും നൂറ്റാണ്ടുകൾക്ക് മുമ്പാണ് തോബിത്ത് ജീവിച്ചിരുന്നത്. ഏകമകനെ വിദൂരസ്ഥലത്ത് ഗബാലിയേലിനെ കാണാനും അദ്ദേഹത്തെ ഏല്പിച്ചിരുന്ന വെള്ളി തിരികെ വാങ്ങാനുമായി പറഞ്ഞയയ്ക്കുന്നു. ദൂരെ യാത്ര ഒന്നും ചെയ്തിട്ടില്ലാത്ത മകനെ സഹായിക്കുവാൻ ഒരാൾ സന്നദ്ധനായി. തോബിത്തിന്റെ സഹായത്തിന് ദൈവം അയച്ചതായിരുന്നു അദ്ദേഹത്തെ. അവരുടെ യാത്ര ടൈഗ്രീസ് നദീതീരത്തെത്തിയപ്പോൾ നദിയിൽ ഇറങ്ങിയ കൊച്ചുതോബിയാസിനെ ഒരു മത്സ്യം ഭയപ്പെടുത്തി. ദൂതൻ പറഞ്ഞതനുസരിച്ച് മത്സ്യത്തെ കൊച്ചുതോബിയാസ് പിടിച്ച് കരയിലേക്കെറിഞ്ഞു. മത്സ്യത്തെ നുറുക്കി പാകം ചെയ്ത് അവർ ഭക്ഷിച്ചു. ചങ്കും കരളും കയ്പയും എടുത്ത് സൂക്ഷിച്ചു. അതിന്റെ ഉപയോഗവും ദൂതൻ കൊച്ചു തോബിയാസിന് പറഞ്ഞുകൊടുത്തു. ബാധകളൊഴിഞ്ഞ് പോകാൻ ചങ്കും കരളും ഇട്ട് പുകയ്ക്കണമെന്ന് കയ്പ തിമിരം മാറ്റാനുള്ള ഔഷധമാണെന്നും ദൂതൻ പറഞ്ഞു. ഗബാലിയേലിന്റെ വീടിനടുത്ത് റഗുവേൽ എന്ന ഒരു ബന്ധു താമസിക്കുന്ന വിവരം പിതാവ് പറഞ്ഞ് മകനറിയാമായിരുന്നു. ദൂതൻ ആദ്യം കൊച്ചുതോബിയാസിനെ കൂട്ടികൊണ്ട് പോയത് അവിടേക്കായിരുന്നു. റഗുവേലിന്റെ മകൾ അതിസുന്ദരിയും വിവേകവതിയും ആയിരുന്നു. അവളെ വിവാഹം ചെയ്ത ആറുപേരും ആദ്യരാത്രിയിൽ തന്നെ മരിച്ചിരുന്നു. ദൂതൻ കൊച്ചു തോബിയാസിനെ പ്രേരിപ്പിച്ച് റഗുവേലിനോട് കാര്യങ്ങൾ ഒക്കെ പറഞ്ഞെങ്കിലും

സാറയെ വിവാഹം കഴിക്കുന്നതിൽ നിന്നും കൊച്ചു തോബിയാസിനെ പിൻതിരിപ്പിക്കാൻ ശ്രമിച്ചു. നിർബന്ധം മൂലം റഗുവേൽ സമ്മതിക്കുകയും സാറയെ കൊച്ചുതോബിയാസിന് ഭാര്യായി കൊടുക്കുകയും ചെയ്തു. അവർ ദൈവത്തോട് പ്രാർത്ഥിക്കുകയും ഒന്നായി ജീവിക്കുവാൻ തുടങ്ങുകയും ചെയ്തു. ഒരു പിശാച് സാറായെ ശല്യം ചെയ്യുന്നുണ്ടായിരുന്നു. മത്സ്യത്തിന്റെ ചങ്കും കരളും ഇട്ട പുക കാരണം ആ ബാധ അകലേയ്ക്ക് കടന്നുകളഞ്ഞു. ജഡികാഭിലാഷമല്ലായിരുന്നു കൊച്ചുതോബിയാസിനും സാറായ്ക്കും ഉണ്ടായിരുന്നത്. കൊച്ചുതോബിയാസ് സാറായ്ക്കുവേണ്ടി ഉള്ളവനായിരുന്നു. ശവം മറവ് ചെയ്യാൻ കുഴിയെടുത്ത് കാത്തിരുന്ന റഗുവേൽ ആശ്വസിച്ചു. വിവാഹാനന്തരം കുറെ ദിവസങ്ങൽ കൂടി ആചാരപ്രകാരം റഗുവേലിന്റെ വീട്ടിൽ കഴിഞ്ഞ വധൂവരന്മാർ അർഹിക്കുന്ന സ്വത്തും തിരികെ വാങ്ങിയ വെള്ളിയുമായി സ്വന്തം കുടുംബത്തിലേക്ക് സുഹൃത്തുമൊന്നിച്ച് ചെല്ലുന്നതും മത്സ്യത്തിന്റെ കയ്പ കണ്ണിലൊഴിച്ച് പിതാവിന്റെ തിമിരം മാറ്റുന്നതും ആണ് തോബിത്ത് എന്ന പഴയനിയമ ഭാഗം.

തോബിത്തിന്റെ ചരിത്രം വിവരിക്കുന്ന പഴയനിയമഭാഗം വളരെയേറെ കൗതുകകരവും ചിന്തനീയവും ആണ്. ഇതിലെ നാലാം അദ്ധ്യായം ഈ പഴയനിയമഭാഗത്തിന്റെ ഹൃദയമെന്ന് വിശേഷിക്കപ്പെടേണ്ടതാണ്. വൃദ്ധനും ബലഹീനനുമായ പിതാവ് മകന് കൊടുക്കുന്ന ഉപദേശം ഇങ്ങനെയാണ്, "മകനെ, ഞാൻ മരിക്കുമ്പോൾ എന്നെ സംസ്കരിക്കുക. നിന്റെ അമ്മയുടെ കാര്യം ഒരിക്കലും മറക്കരുത്. ജീവിതകാലം മുഴുവൻ അമ്മയെ ആദരിക്കണം. നിന്നെ ഉദരത്തിൽ വഹിക്കുന്ന കാലത്ത് അവൾ നിനക്ക് വേണ്ടി വളരെ അപകടങ്ങൾ നേരിട്ടുണ്ട്. മരിക്കുമ്പോൾ അവളെ എന്റെ ശവകുടീരത്തിൽ തന്നെ അടക്കണം". തുടർന്നും പല ഉപദേശങ്ങളും ആ നല്ല പിതാവ് തന്റെ മകന് കൊടുത്തു. ദൈവസ്നേഹം ഉള്ളവനാകാനും, ദൈവകല്പനകൾ പാലിക്കാനും ആ മകൻ പിതാവിൽ നിന്നും പഠിച്ചു. കഴിവിനനുസരിച്ച് ദാനധർമ്മങ്ങൾ ചെയ്യാൻ കൊച്ചു തോബിയാസ് പിതാവിന്റെ മാതൃകാപരമായ ജീവിതത്തിൽ നിന്നും ആണ് പഠിച്ചത്.

സമ്പത്ത് ഇല്ലാത്തതിനെ കുറിച്ച് ദുഃഖിക്കരുത് എന്നാണ് തോബിയാസ് പറഞ്ഞത്. ദൈവഭക്തി ഉണ്ടായിരിക്കുകയും പാപത്തിൽ നിന്ന് വിട്ട് നിൽക്കുകയും ചെയ്യുന്നവൻ സമ്പത്തിനും ഉടമയാകും എന്ന് ആ മാതൃകാ പുരുഷൻ പറയുന്നു. ഭാര്യയായ അന്നയോടുള്ള സ്നേഹം പ്രത്യേകം പ്രസ്താവ്യമാണ്. മകനെ സ്നേഹിക്കുന്നതിൽ ആ പിതാവിന് ധാരാളിത്തം ഉണ്ടായിരുന്നുവെങ്കിലും ചുമതലാബോധം പഠിപ്പിക്കുകയും ചെയ്യുന്നു. ഇതിന്റെയെല്ലാം സത്ഫലങ്ങൾ ആ കുടുംബത്തിൽ എത്തിച്ചേരുകയും ചെയ്തു.

ഈ ബൈബിൾ കഥ വളരെ ചുരുക്കിയതുകാരണം പ്രസക്തമായ പലഭാഗങ്ങളും വിട്ടുപോയുട്ടുണ്ട്. ബൈബിളിലെ ഈ ചരിത്രഭാഗം ആദ്യാവസാനം വായിച്ച് മനസ്സിലാക്കേണ്ടതാണ്. അതിൽ നിന്നും പലപാഠങ്ങളും കുടുംബജീവിതത്തിൽ കൊണ്ടുവരേണ്ടതായിട്ടുണ്ട്. ആദ്യമായി പിതാവായ തോബിയാസിന്റെ ദൈവവിശ്വാസം, ധാർമ്മികതയിൽ ഉറച്ച ജീവിതം, അനുഷ്ഠാനങ്ങൾ, ചിന്താഗതികൾ ഒക്കെ വിശദമായി അറിയേണ്ടതാണ്. കഠിനമായ ജീവിതം നയിക്കുമ്പോൾ പോലും നേർവഴിവിട്ട് അദ്ദേഹം സഞ്ചരിച്ചില്ല. മകനെ ഉപദേശിക്കുന്ന ഭാഗം ഇന്നത്തെ തലമുറയുടെ പ്രത്യേക ശ്രദ്ധ ആകർഷിക്കുന്നതാണ്. മാതൃസ്നേഹം, പിതൃസ്നേഹം, വിവാഹത്തിന് പങ്കാളിയെ തെരഞ്ഞെടുക്കുമ്പോൾ അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ, എല്ലാത്തിനും ഉപരി സർവ്വശക്തനായ ദൈവത്തെ ആരാധിക്കുകയും സ്നേഹിക്കുകയും ചെയ്യേണ്ടതിൻെറ ആവശ്യകത എല്ലാം ഈ പഴയ പഴയനിയമഭാഗത്ത് സവിസ്തരം പ്രതിപാദിക്കുന്നു. സാറയെ വിവാഹം ചെയ്തവരെല്ലാം കൊച്ചുതോബിസ് ഒഴികെ ഉള്ളവർ ആദ്യരാത്രിയിൽ തന്നെ മരിക്കുന്നത് അവർ ജഡികമായി മാത്രം അവളെ സ്വീകരിച്ചതുകൊണ്ടാണ് എന്ന് തോബിത്തിന്റെ പുസ്തകത്തിൽ പറഞ്ഞിട്ടുണ്ട്. "ആനുകാലിക പ്രാധാന്യമുള്ളത്" എന്ന് ഈ ചരിത്രഭാഗത്തെക്കുറിച്ച് സൂചിപ്പിക്കുന്നത് ഈ പ്രത്യേക കാരണത്താലാണ്. വിവാഹമെന്ന കൂദാശയുടെ പവിത്രത ഈ പഴയ നിയമഭാഗത്തെകുറിച്ച് സൂചിപ്പിക്കുന്നത് ഈ പ്രത്യേക കാരണത്താലാണ്. വിവാഹമെന്ന കൂദാശയുടെ പവിത്രത ഈ പഴയ നിയമഭാഗത്ത് വളരെ സ്പഷ്ടമാക്കുന്നുണ്ട്.








സിസ്റ്റർ നമിത SIC

# പുതിയ ജറുസലേമിലേക്കൊരു തീർത്ഥയാത്ര-2

എന്താണ് പുതിയ ജറുസലേമിലേക്കുള്ള തീർത്ഥയാത്ര അർത്ഥമാക്കുന്നത്? വി. ഗ്രന്ഥാധിഷ്ഠിതമായി ചിന്തിക്കുമ്പോൾ തീർത്ഥാടക സമൂഹമായ ദൈവജനത്തിന്റെ ദൈവനിശ്ചിത ലക്ഷ്യത്തിലേക്കുള്ള പ്രയാണമാണിത്. ദൈവത്തിന്റെ വാഗ്ദാനങ്ങളുടെയെല്ലാം പൂർത്തീകരണവും രക്ഷാകര ചരിത്രത്തിന്റെ യുഗാന്ത്യപൂർത്തീകരണവുമാണ് ഇത് അർത്ഥമാക്കുന്നത്. ഏശയ്യാ മുന്നറിയിച്ച പുതിയ ആകാശവും പുതിയ ഭൂമിയും പ്രതീകാത്മകമായി അവതരിപ്പിക്കുന്നതും (ഏശ 54-55; 60; 65:17-25; 66:18-24) ഇതുതന്നെയാണ്. പഴയ പറുദീസായുടെ സ്ഥാനത്ത് ഒരു പുതിയ പറുദീസായും, പഴയ ആകാശത്തിന്റെയും ഭൂമിയുടെയും സ്ഥാനത്ത് പുതിയ ആകാശവുംഭൂമിയും സംജാതമാകണം, പഴയ ജറുസലേമിന്റെ സ്ഥാനത്ത് പുതിയ ജറുസലേമും. അപ്പോൾ വെളി 21: 1-5, 22-25 -ൽ പറയുന്നതുപോലെ സഭയാകുന്ന കർത്താവിന്റെ മണവാട്ടി (വിശുദ്ധ നഗരമായ ജറുസലേം) മണവാളനുവേണ്ടി അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ പുതിയ ജറുസലേം ആയി രൂപാന്തരപ്പെടും. സഭാഗാത്രത്തിലെ അവയവങ്ങളായ നാം ഓരോരുത്തരിലും ഈ രൂപാന്തരീകരണം സംഭവിച്ച് ത്രീയേകദൈവത്തിന്റെ സ്നേഹകൂട്ടായ്മയിൽ നാം ഒന്നായിത്തീരും. യേശു മാത്രം കർത്താവെന്ന് എല്ലാ നാവുകളും ഏറ്റുപറയും, എല്ലാ മുട്ടുകളും അവിടുത്തെ മുമ്പിൽ മടങ്ങും! മനുഷ്യകുലത്തിനും, സൃഷ്ടപ്രപഞ്ചം മുഴുവനും ഈ രൂപാന്തരീകരണം സംഭവിച്ച് ദൈവത്തിന്റെ ഇഷ്ടം സ്വർഗത്തിലെപ്പോലെ ഭൂമിയിലുമാകും. ഇതിനുപിന്നിൽ ഒരു വലിയ രൂപാന്തരീകരണ പ്രക്രിയയുണ്ട്.

**തീർത്ഥാടകയായ തിരുസഭയും തീർത്ഥാടകരായ ദൈവജനവും:**

മനുമനുഷ്യജീവിതം ഒരു തീർത്ഥാടനമാണ്. തീർത്ഥാടകയായ തിരുസഭയിൽ ദൈവജനം ഒരു തീർത്ഥാടക സമൂഹമാണ്. എല്ലാ തീർത്ഥാടനങ്ങൾക്കും ഒരു തുടക്കമുണ്ട്, എത്തിച്ചേരേണ്ട ഒരു ലക്ഷ്യസ്ഥാനവുമുണ്ട്. എന്നാൽ മനുഷ്യജീവിതമാകുന്ന തീർത്ഥാടനത്തിന്റെ ഒരു പ്രത്യേകത അതിന്റെ ആരംഭവും അവസാനവും ദൈവമാണെന്നുള്ളതാണ്. ഈ തീർത്ഥാടനത്തിനിടയിൽ മനുഷ്യൻ വിസ്മരിക്കാൻ പാടില്ലാത്ത ചില യാഥാർത്ഥ്യങ്ങളുണ്ട്. ദൈവത്തിന്റെ കർമവേദിയായ പ്രപഞ്ചത്തിൽ താൻ വന്നുപിറന്നത് യാദൃശ്ചികമായിട്ടോ, സ്വന്തം മാതാപിതാക്കളുടെ ഇച്ഛയിൽനിന്നോ അല്ല. പിന്നെയോ, ദൈവനിശ്ചിത ലക്ഷ്യപ്രകാരമാണ്. ഏകാകിയായിട്ടല്ല ദൈവം മനുഷ്യനെ ഭൂമിയിലേക്കയച്ചത്, പിന്നെയോ ഒരു സമൂഹമായി, ദൈവജനമായിട്ടാണ്. അതിനാൽ മനുഷ്യൻ തന്റെ കേവലം താല്ക്കാലിക ആഗ്രഹാഭിലാക്ഷങ്ങളും ഉത്തരവാദിത്വങ്ങളും നിറവേറ്റി ലൗകീകമായ ജീവിതം നയിച്ചാൽപോരാ. വി. പൗലോസ്ശ്ലീഹാ പറയുന്നതുപോലെ ആത്മാവിൽ ആരംഭിച്ചിട്ട് ശരീരത്തിൽ അവസാനിപ്പിക്കുവാൻമാത്രം ഭോഷന്മാരാകരുത് നാം (ഗലാ 3:3). ആത്മാവിൽ ആരംഭിച്ചത് പരമാത്മനിൽ ചെന്നെത്തണം. പരമാത്മനിൽ വിലയം പ്രാപിക്കുതുവരെ നമ്മുടെ അന്തരംഗം സംതൃപ്തമാവുകയില്ല. അതിനാൽ ലക്ഷ്യം മറക്കാതെ നിത്യ കർമ്മങ്ങളെ സാധനയാക്കി മുന്നേറണം. ത്രീയേകദൈവത്തിൽനിന്ന് ആരംഭമെടുത്ത നമ്മുടെ ജന്മങ്ങൾ നമ്മെ അയച്ചവന്റെ തിരുഹിതം പൂർത്തിയാക്കി തിരുസന്നിധിയിൽ തിരിച്ചെത്തിച്ചേരാനുള്ളതാണ്.

ഇതു സാദ്ധ്യമാകണമെങ്കിൽ മനുഷ്യൻ സ്വയം അറിഞ്ഞ്, തന്റെ അന്തരാത്മാവിന്റെ അഭിലാക്ഷവും യഥാർത്ഥ സൗഭാഗ്യവും, തന്നെക്കുറിച്ചുള്ള ദൈവത്തിന്റെ സ്വപ്നവും തിരിച്ചറിഞ്ഞ് മുന്നേറണം. ഇതിന് തന്നെ അയച്ചവന്റെ തിരുഹിതം പൂർത്തിയാക്കുക സ്വഭക്ഷണമായിക്കരുതി ജീവിച്ച യേശുവാണ് നമുക്കു മാതൃക. പിതാവു ഭരമേല്പിച്ച ദൗത്യം പൂർത്തിയാക്കി വിജയശ്രീലാളിതനായി പിതൃസന്നിധിയിൽ തിരിച്ചെത്തിയ പുത്രൻ തമ്പുരാനെപ്പോലെ നമുക്കും ദൈവം നമ്മെ ഭരമേല്പിച്ചിട്ടുള്ള ഉത്തരവാദിത്വം നിറവേറ്റി ദൈവസന്നിധിയിൽ തിരിച്ചെത്താൻ സാധിക്കണം. എന്നാൽ ഇന്നു പൊതുവേ മനുഷ്യന് ഇതു സാധിക്കുന്നില്ലെന്നുള്ളതാണ് സത്യം. ഇഹലോകവാസത്തിനിടയിൽ മനുഷ്യൻ തന്റെ ലക്ഷ്യംമറന്ന് ഇഹലോകജീവിതം സുരക്ഷിതമാക്കാൻ പരിശ്രമിക്കുന്നു. ദൈവത്തെ അതിനുള്ള ഒരുപകരണമാക്കി മാറ്റുകയും

ദൈവത്തെക്കാളുപരി അവിടുന്നു നല്കുന്ന ഭൗതിക ദാനങ്ങളെ വിലമതിക്കുകയും ചെയ്യുന്നു. ക്ഷണിക സുഖങ്ങളും ലൗകീകസമ്പത്തും തേടിയുള്ള മനുഷ്യന്റെ നെട്ടോട്ടം മനുഷ്യനെ ആത്മീയ അന്ധതയിലും ജഢികാ സക്തികളിലും തളച്ചിടുന്നു. അങ്ങനെ അവർ ആത്മാവിൽ ആരംഭിച്ചിട്ട് ശരീരത്തിൽ അവസാനി പ്പിക്കുന്ന ഭോഷന്മാരാരായിത്തീരുന്നു. ദൈവത്തെ രുചിച്ചറിയാനും യഥാർത്ഥമായ ദൈവികദാനമെന്തെന്ന് തിരിച്ചറിയാനും സാധിക്കാത്തവിധം പലവിധ ബന്ധനങ്ങളിൽ കുരുങ്ങിപ്പോകുകയും ചെയ്യുന്നു.

"എന്റെ ദൈവമേ എനിക്കുവേണ്ടത് അങ്ങയുടെ ദാനങ്ങളല്ല അങ്ങയെയാണ്'' എന്ന് വി. അഗസ്തി നോസിനോടു കൂടെ പറയാനും, ദൈവസ്നേഹം തിരിച്ചറിഞ്ഞ് അവിടുത്തെ അടുത്തറിയാനും നമുക്കു സാധിക്കണം. അപ്പോൾ ദൈവസ്നേഹത്താൽ നമ്മുടെ ഹൃദയങ്ങൾ ജ്വലിക്കുകയും, ദൈവത്തിന്റെ സ്വപ്നങ്ങൾ ആരാഞ്ഞറിഞ്ഞ് നിറവേറ്റൽ നമ്മുടെ ആത്മാ ഭിലാക്ഷമായി മാറുകയും ചെയ്യും. സങ്കീർത്തകൻ പറയുന്നതുപോലെ, "ഒരു കാര്യം ഞാൻ കർത്താവിനോട് അപേക്ഷിക്കുന്നു; ഒരു കാര്യം മാത്രം ഞാൻ തേടുന്നു, കർത്താവിന്റെ മാധുര്യം ആസ്വദിക്കാനും കർത്താവിന്റെ ആലയത്തിൽ അവിടുത്തെ ഹിതം ആരായാനുംവേണ്ടി ജീവിതകാലം മുഴുവൻ അവിടുത്തെ ആലയത്തിൽ വസിക്കാൻതന്നെ"(സങ്കീ. 27:4) എന്നു നാമും പറയും. ദൈവഹിതം ആരാഞ്ഞറിഞ്ഞു നിറവേറ്റുക നമ്മുടെ ആത്മാഭിലാക്ഷമായി മാറും. ദൈവഹിതം നിറവേറ്റു ന്നതിൽ മാത്രം ആനന്ദം കണ്ടെത്തുന്ന അനേകം വിശ്വസ്തദാസരെ ഇന്നു കർത്താവിനാവശ്യമായിരി ക്കുന്നു. അവിടുത്തെ വിളികേട്ട് നമുക്കണിചേരാം!

യഥാർത്ഥത്തിൽ ദൈവത്തിന്റെ ദാനങ്ങൾക്കാണോ, ദൈവത്തിനാണോ പ്രധാന്യം? നമ്മുടെ സ്വപ്നങ്ങളും ആഗ്രഹാഭിലാക്ഷങ്ങളും നിറവേറ്റിത്തരാൻ ദൈവത്തോട് അപേക്ഷിക്കുന്നതാണോ, ദൈവത്തിന്റെ സ്വപ്നങ്ങളും ആഗ്രഹാഭിലാക്ഷങ്ങളും നാം ഏറ്റെടുത്തു നിറവേറ്റു ന്നതാണോ പ്രധാനപ്പെട്ട കാര്യം? ഈ രണ്ടു ചോദ്യങ്ങളുടെയും ആദ്യഭാഗത്തിനാണ് ഇന്ന് പൊതുവേ എല്ലാവരും പ്രാധാന്യം നല്കുന്നത്. എന്നാൽ ജീവിതത്തിൽ ദൈവത്തിന് ഒന്നാം സ്ഥാനം നല്കുക എന്നതും ദൈവത്തിന്റെ തിരുഹിതം നിറവേറ്റുക എന്നതുമാണ് പ്രധാന കാര്യം. "ആദ്യം അവിടുത്തെ രാജ്യവും അവിടുത്തെ നീതിയും അന്വേഷിക്കുക. അതോടൊപ്പം മറ്റുള്ളതെല്ലാം നിങ്ങൾക്കു ലഭിക്കും" എന്നാണല്ലോ നമ്മുടെ കർത്താവ് പറഞ്ഞിട്ടുള്ളത് (മത്താ 6:33). നമ്മുടെ കർത്താവു പഠിപ്പിച്ച പ്രാർത്ഥനയിലും "സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ, അങ്ങയുടെ നാമം പൂജിതമാകണമേ. അങ്ങയുടെ രാജ്യം വരണമേ. അങ്ങയുടെഹിതം സ്വർഗത്തിലെ പ്പോലെ ഭൂമിയിലുമാകണമേ'' എന്നു പ്രാർത്ഥിക്കാനാണല്ലോ കർത്താവു നമ്മോട് കല്പിക്കുന്നത് (മത്താ 6:9-10).

ദൈവം മനുഷ്യനെ തന്റെ സ്വന്ത ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ച് തന്നോടുകൂടെ പാർപ്പിച്ചത് അവൻ ദൈവഐക്യപാതയിലെ സൗഭാഗ്യ ജീവിതം നയിച്ച് ജീവന്റെ സമൃദ്ധിയിലേക്കു വളരാനും, അവനിലൂടെ മനുഷ്യകുലത്തെയും, പ്രപഞ്ചത്തെ മുഴുവനും ദൈവിക കൂട്ടായ്മയിൽ ഒന്നിപ്പിക്കാനും വേണ്ടിയാണ്. മനുഷ്യൻ ദൈവതിരുമനസിനെതിരായി തെറ്റുചെയ്ത് പറുദീസായിൽ നിന്നകന്നെങ്കിലും ദൈവം അവനെ ഉപേക്ഷിച്ചില്ല. നഷ്ടപ്പെട്ട പറുദീസാ തന്റെ ഏകജാതനിലൂടെ വീണ്ടുനല്കുക മാത്രമല്ല മനുഷ്യഹൃദയങ്ങളിൽ പറുദീസാതീർത്ത് അവനോടുകൂടെ വസിക്കാനും ദൈവം തിരുമനസായി. "മനുഷ്യഹൃദയങ്ങളിൽ പറുദീസായൊരുക്കി അതിൽ വസിച്ചു കൊണ്ട് അവനിലൂടെ ഭൂമിയിൽ ദൈവഭരണം സംജാതമാക്കി അവിടുത്തെ ഇഷ്ടം സ്വർഗത്തിലെപ്പോലെ ഭൂമിയിലു മാക്കുക'', ഇതാണ് ദൈവത്തിന്റെ ഏക സ്വപ്നം. വി. ഗ്രന്ഥം മുഴുവൻ പരിശോധിച്ചാൽ ദൈവത്തിന് ഈയൊരു സ്വപ്നം മാത്രമേയുള്ളു എന്നു വ്യക്തമാകും. ദൈവത്തിന്റെ ഈ സ്വപ്നം എങ്ങനെ സഫലമാകും? ആരിലൂടെ? ദൈവഐക്യപാതയിൽ ജീവിക്കുന്ന ക്രിസ്തുശിഷ്യ രിലൂടെയാണ് ദൈവത്തിന്റെ സ്വപ്നം സഫലമാക്കാൻ സാധിക്കുക. ഈ ക്രിസ്തുശിഷ്യർ ദൈവത്തെ അറിയുകയും, സ്നേഹിക്കുകയും, സ്വന്തം താല്പര്യ ങ്ങളെ ക്കാളുപരിയായി അവിടുത്തെ അതിവിശുദ്ധ തിരുമനസു നിറവേറ്റുകയും ചെയ്യാൻ തീവ്രമായി ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്യും. അതിനാൽ ഇവരിലൂടെ ദൈവത്തിന്റെ സ്വപ്നം സഫലമാകുകയും, ഭൂമിയിൽ ദൈവരാജ്യം സംജാതമാക്കുകയും അവിടുത്തെ ഇഷ്ടം സ്വർഗത്തിലെപ്പോലെ ഭൂമിയിലും ആവുകയും ചെയ്യും. അങ്ങനെ കർത്താവു വാഗ്ദാനം ചെയ്ത പുതിയ ആകാശവും, പുതിയ ഭൂമിയും പുതിയ ജറുസലേമും സംജാത മാകും.

''ദൈവത്തിന്റെ സ്വപ്നം'' നമ്മിൽ സാക്ഷാത് ക്കരിക്കപ്പെടണം. സത്യത്തിൽ ദൈവത്തിനു സ്വപ്ന ങ്ങളുണ്ടോ? അതവിടുന്ന് മനുഷ്യനുമായി പങ്കുവയ്ക്കുമോ? ഉവ്വ്, സൃഷ്ടപ്രപഞ്ചത്തെയും മനുഷ്യനെയും കുറിച്ചുള്ള തന്റെ സ്വപ്നങ്ങളും പദ്ധതികളും ദൈവം തിരുസഭയിൽ വ്യക്തികളിലൂടെയും സമൂഹങ്ങളിലൂടെയുമാണ് നിറവേറ്റുന്നത്. വി. ഗ്രന്ഥത്തിൽ ഇതിനു നിരവധി തെളിവുകളുണ്ട്. ഉദാഹരണമായി, അബ്രഹാമിന് ദൈവം തന്റെ പദ്ധതി വെളിപ്പെടുത്തി (ഉൽ 12:14;18:18-21). ഇസ്രായേൽ ജനത്തെ ഫറവോയുടെ അടിമത്തത്തിൽനിന്ന് മോചിപ്പിച്ച് കാനാൻദേശത്തേയ്ക്കു നയിക്കാനുള്ള ദൈവിക പദ്ധതി വിക്കനായ മോശയ്ക്കു ദൈവം വെളിപ്പെടുത്തി (പുറ 3:7-10). പ്രവാചക ഗ്രന്ഥങ്ങളിലും ഇതിനു നിരവധിയായ സാക്ഷ്യങ്ങളുണ്ട്. "ഞാൻ ആരെ അയയ്ക്കും" എന്ന ദൈവത്തിന്റെ അന്വേഷണത്തിന് "ഇതാ ഞാൻ. എന്നെ അയച്ചാലും" എന്ന് ഏശയ്യാ മറുപടി നല്കി (ഏശയ്യാ 6:8-9). പ്രവാചകന്മാരെല്ലാം ദൈവത്തിന്റെ വക്താക്കളാകാൻ നിയോഗിക്കപ്പെട്ടവരായിരുന്നു. ഇന്നും പ്രവാചക ദൗത്യത്തിലേക്ക് ദൈവം നമ്മെ വിളിക്കുന്നു.

ദൈവത്തിന്റെ സ്വപ്നം നമുക്കെങ്ങനെ അറിയാൻ സാധിക്കും? പ്രപഞ്ചസൃഷ്ടിയുടെ ആരംഭംമുതൽ ദൈവം തന്റെ പദ്ധതി (സ്വപ്നം) വെളിപ്പെടുത്തിയിട്ടുണ്ട്. വി. ഗ്രന്ഥത്തിൽ ആദ്യവസാനം അതു രേഖപ്പെടുത്തിയി

ട്ടുമുണ്ട്. ദൈവവചനം നിരന്തരം ധ്യാനിക്കുന്നവർക്ക് അതു തിരിച്ചറിയാനും അവിടുത്തെ ഉൾവിളി ശ്രവിക്കാനും സാധിക്കും. പ്രപഞ്ചസൃഷ്ടി, അബ്രഹാമിന്റെ വിളി, പുറപ്പാടു സംഭവം, സീനായ്ഉടമ്പടി, ദാവീദിനോടുള്ള ഉടമ്പടി, യേശുക്രിസ്തുവിലൂടെയുള്ള പുതിയ ഉടമ്പടി (പരി. കുർബാന സ്ഥാപനം), കുരിശുമരണം, ഉത്ഥാനം, പെന്തക്കോസ്തി, എന്നീ സംഭവങ്ങളിലൂടെ അവിടുന്ന് തന്റെ അതിവിശുദ്ധ തിരുമനസ്സ് നമ്മുടെ മുന്നിൽ അനാവരണം ചെയ്തിട്ടുണ്ട്. ഇവ നമ്മുടെ നിരന്തര ധ്യാനവിഷയമാക്കുന്നവരിൽ തനിക്കിഷ്ടപ്പെട്ടവരെ ഓരോ കാലഘട്ടത്തിലും ദൈവം വിളിക്കുന്നു. ഇന്നു നമ്മെയും അവിടുന്നു വിളിക്കുന്നു. അവിടുത്തെ വിളി കേൾക്കുന്നവർ അണിചേർന്നാൽ വിസ്മയനീയ കാര്യങ്ങൾ ഇന്നു നമ്മുടെയിടയിൽ നിറവേറും.

ദൈവമേ എനിക്കുവേണ്ടത് അങ്ങയുടെ ദാനങ്ങളല്ല, അങ്ങയെയാണ്. ദൈവമേ, എന്റെ ഇഷ്ടങ്ങൾ അങ്ങു നിറവേറ്റിത്തരുന്നതിലുപരി അവിടുത്തെ തിരുമനസ് നിറവേറ്റാൻ സാധിക്കുന്നതിലാണ് എന്റെ ആനന്ദം. കർത്താവേ സകലരും അങ്ങയെ സ്നേഹിക്കുകയും രുചിച്ചറിയുകയും പ്രഘോഷിക്കുകയും ചെയ്യുന്ന ഒരു പുതുയുഗം സംജാതമാകണം. മനുഷ്യർക്ക് തങ്ങളുടെ ആവശ്യങ്ങൾ സാധിച്ചുകിട്ടാൻ സമീപിക്കാവുന്ന ഒരു സഹായകൻ എന്നതിലുപരി, ദൈവം മനുഷ്യന്റെ സ്നേഹ വിഷയവും ആരാധനാപാത്രവും ആത്മമിത്രവുമായി മാറണം! ദൈവം ദൈവമായതുകൊണ്ട് അവിടുത്തെ സ്നേഹിക്കണം. ദൈവത്തിന്റെ സ്വപ്ന സാക്ഷാത്ക്കാരം മനുഷ്യന്റെ ആത്മാഭിലാഷമായി മാറണം! ദൈവത്തെ തേടി യാത്രയിലായിരിക്കുന്ന മനുഷ്യനും മനുഷ്യനെത്തേടി യാത്രയിലായിരിക്കുന്ന ദൈവവും പരസ്പരം കണ്ടുമുട്ടുന്ന ദൈവ-മനുഷ്യ സമാഗമവേദിയായ പരി. കുർബാനവഴിയായി നമുക്ക് ദൈവത്തിന്റെ പ്രതിരൂപങ്ങളായി രൂപാന്തരപ്പെടുന്നതിനു സാധിക്കും. പരി. കുർബാനയാകുന്ന സമ്പൂർണ ആരാധനയിലൂടെ യേശുനാഥനോട് വ്യക്തിപരമായി ഇടപെടുന്നതിനും ആത്മബന്ധം പുലർത്തുന്നതിനും ക്രിസ്തുസംഭവത്തിൽ ഉൾച്ചേരുന്നതിനും നമുക്കു സാധിക്കും. ഇതുവഴി പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രീയേകദൈവത്തോട് ഐക്യപ്പെടുന്നതിനുള്ള അസുലഭ സൗഭാഗ്യമാണ് ദൈവം നമുക്ക് സൗജന്യമായി നല്കിയിട്ടുള്ളത്.

**പുതിയ ജറുസലേമിലേക്കുള്ള തീർത്ഥയാത്രയിലെ മൂന്നു ഘട്ടങ്ങൾ**

നമ്മുടെ കർത്താവിന്റെ പരസ്യജീവിതത്തിന്റെയും പെസഹാരഹസ്യങ്ങളുടെയും മഹാജൂബിലി ഒരുക്കത്തിനായുള്ള നമ്മുടെ തീർത്ഥയാത്രയിൽ പ്രധാനമായും മൂന്നു ഘട്ടങ്ങളാണുള്ളത്. ഒന്നാം ഘട്ടം (2017-20) ഒരു ഒരുക്കത്തിന്റെ കാലമാണ്, നമ്മുടെ കർത്താവിന്റെ മഹാജൂബിലിക്കായുള്ള അകന്ന ഒരുക്കത്തിന്റെ കാലം. 2017 മുതൽ 20 വരെയുള്ള മൂന്നു വർഷക്കാലം മിസ്റ്റിക്കൽ ധ്യാന മാർഗത്തിലൂടെ (ഒന്നാം ലക്കത്തിൽ അവതരിപ്പിച്ചതുപോലെ) കുറേപ്പേർ ദൈവഐക്യത്തിലേക്കു പ്രവേശിച്ച് തിരുസഭയിലൂടെ ത്രീയേകദൈവത്തോടൊത്ത് പുതിയ ജറുസലേമിലേക്കു തീർത്ഥാടനം നടത്തും. ഒന്നാം ഘട്ടത്തിൽ പരിശീലനം സിദ്ധിച്ച് ദൈവഐക്യ പാതയിലൂടെ പുതിയജറുസലേമിലേക്കു പോകുന്നവർ അനുദിന നവീകരണത്തിന്റെ പാതയിൽ മുന്നേറി ഭൂമിയുടെ അതിർത്തികൾവരെ സുവിശേഷം അറിയിച്ച് നമ്മുടെ കർത്താവിന്റെ മഹാജൂബിലി വരവിന് വഴിയൊരുക്കാനുള്ള ഒരു ദശവത്സര പദ്ധതി ക്രമീകരിച്ച് നടപ്പാക്കുകയെന്നതാണ് **രണ്ടാം ഘട്ടത്തിൽ** വിഭാവനം ചെയ്യുന്നത്. 2030 -വരെ ഇപ്രകാരം ഈ തീർത്ഥയാത്രയിൽ പങ്കെടുക്കുന്ന എല്ലാവരും ഒന്നുചേർന്ന് മഹാജൂബിലി ആഘോഷത്തിനായി എല്ലാവരേയും ഒന്നുചേർക്കുവാനുള്ള ഏറ്റം അടുത്ത ഒരുക്കങ്ങൾ പൂർത്തിയാക്കുക എന്നതാണ് **മൂന്നാം ഘട്ടത്തിൽ** (2030-33) ലക്ഷ്യം വയ്ക്കുന്നത്. അപ്പോൾ വെളി 21: 1-5, 22-25 -ൽ പറയുന്നപോലെ സഭയാകുന്ന കർത്താവിന്റെ മണവാട്ടി (വിശുദ്ധ നഗരമായ ജറുസലേം) മണവാളനുവേണ്ടി അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ പുതിയ ജറുസലേം ആയി രൂപാന്തരപ്പെടണം. സഭാഗാത്രത്തിലെ അവയവങ്ങളായ നാം ഓരോരുത്തരിലും ഈ രൂപാന്തരീകരണം സംഭവിച്ച് ത്രീയേകദൈവത്തിന്റെ സ്നേഹകൂട്ടായ്മയിൽ നാം ഒന്നായിത്തീരണം. യേശു മാത്രം കർത്താവെന്ന് എല്ലാ നാവുകളും ഏറ്റുപറയണം, എല്ലാ മുട്ടുകളും അവിടുത്തെ മുമ്പിൽ മടങ്ങണം! ഇതിനായി നമുക്കൊന്നുചേരാം, സന്മനസ്സുള്ള എല്ലാവരേയും ഒരുമിച്ചുചേർക്കാം!



**ദൈവപിതാവിന്റെ കരുണയുടെ കരങ്ങൾ പിടിക്കാം! ചിറകുകളാക്കി പറന്നുയരാം!**

തീർത്ഥാടനത്തിന്റെ ആരംഭത്തിൽതന്നെ തളർന്നു പിന്മാറാതിരിക്കാനും പ്രയാണം മന്ദീഭവിച്ച് യാത്രയുടെ ദൈർഘ്യം വർദ്ധിപ്പിക്കാതിരിക്കാനുമുള്ള എളുപ്പ മാർഗം ദൈവപിതാവിന്റെ കരുണയുടെ കരങ്ങൾ പിടിക്കുക എന്നതാണ്. ആദിയിൽ പ്രപഞ്ചസൃഷ്ടിയുടെ ആരംഭ

ത്തിൽ പിതാവിന്റെ ചിത്തത്തിൽനിന്നു ജനിച്ച വചനമായ പുത്രൻ തമ്പുരാനും പിതാവിൽനിന്നു പുറപ്പെട്ട പരി. റൂഹാ തമ്പുരാനുമാണ് നമ്മെ രൂപപ്പെടുത്തുകയും പരിപാലിച്ചു നയിക്കുകയും ചെയ്യുന്ന ദൈവപിതാവിന്റെ ഇരു കരങ്ങൾ. ആദ്യമേതന്നെ ഈ കരങ്ങൾ പിടിച്ചു മുന്നേറിയാൽ യാത്ര പുരോഗമിക്കുമ്പോൾ ഈ കരങ്ങളെ ചിറകുകളാക്കി പിതാവിലേക്കു പറന്നുയരാനും ഭൂമിയുടെ അതിർത്തികളിൽനിന്ന് ഏവരേയും ഒരുമിച്ചുചേർക്കാനും സാധിക്കും. ഇതാണ് തടസംകൂടാതെ മുന്നേറാനുള്ള എളുപ്പ മാർഗം. "കർത്താവിന്റെ കാരുണ്യം അവിടുത്തെ ഭക്തരുടെമേൽ എന്നേക്കുമുണ്ടായിരിക്കും" (സങ്കീ 103:17). ''ഭൂമിക്കുമേൽ ഉയർന്നിരിക്കുന്ന ആകാശംപോലെ ഉന്നതമാണ് തന്റെ ഭക്തരോട് അവിടുന്നു കാണിക്കുന്ന കാരുണ്യം" (103:11). "പിതാവിന് മക്കളോടെന്നപോലെ കർത്താവിന് തന്റെ ഭക്തരോട് അലിവുതോന്നുന്നു" (103:13). "അവിടുത്തെ കാരുണ്യം അനന്തമാണ്" (സങ്കീ 136). കരുണാസമ്പന്നനായ ദൈവം തന്റെ ഭക്തരോട് കാണിക്കുന്ന അനന്തവും, ആകാശത്തോളം ഉന്നതവും, നിത്യവുമായ കാരുണ്യം നമ്മുടെമേൽ ചൊരിയുവാനായി നമ്മുടെ പക്കലേക്കു നീട്ടുന്ന അവിടുത്തെ സ്നേഹകരങ്ങളാണ് പരിശുദ്ധ റൂഹായും വചനമായ പുത്രൻ തമ്പുരാനും.

**പരി. റൂഹാതമ്പുരാൻ**

രൂപരഹിതവും ശൂന്യവുമായ ഭൂമിയിൽ വെള്ളത്തിനുമീതേ ചലിച്ചുകൊണ്ടിരുന്ന ദൈവചൈതന്യം (ഉൽ 1:2) ദൈവത്തിന്റെ കർമ്മവേദിയായ പ്രപഞ്ചത്തിൽ കർമ്മനിരതനായിരിക്കുന്ന പരി. റൂഹാതമ്പുരാനെയാണ് സൂചിപ്പിക്കുന്നത്. രൂപരഹിതമായ അവസ്ഥകളെ രൂപപ്പെടുത്തി, ശൂന്യതയുടെ മേഘലകളെ അങ്ങേ ചൈതന്യത്താൽ നിറച്ച്, ദൈവത്തിന്റെ പ്രവൃത്തികൾ പ്രപഞ്ചത്തിൽ ആരംഭിക്കുകയും അവ പൂർത്തിയാക്കുകയും ചെയ്യുന്നത് പരിശുദ്ധാത്മാവാണ്. പ്രപഞ്ചസൃഷ്ടിയുടെ ആരംഭത്തിൽ ചെറിയ മന്ദമാരുതനായി ചലിച്ചുകൊണ്ടിരുന്ന കർമ്മനിരതനായ പരിശുദ്ധ റൂഹാതമ്പുരാൻ, പൂർവപിതാക്കന്മാരിലൂടെയും, മോശയിലൂടെയും, ജോഷ്വായിലൂടെയും, ന്യായാധിപന്മാരിലൂടെയും, പ്രവാചകന്മാരിലൂടെയുമെല്ലാം രക്ഷാചരിത്രത്തിലിടപെട്ട് അത്ഭുതകാര്യങ്ങൾ നിവർത്തിയാക്കി. ഈ പരിശുദ്ധ റൂഹാ മുഖേനയാണ് വി. കന്യക മറിയത്തിൽ വചനം മാംസം ധരിച്ചത്: "പരിശുദ്ധാത്മാവു നിന്റെമേൽ വരും അത്യുന്നതന്റെ ശക്തി നിന്റെമേൽ ആവസിക്കും..." (ലൂക്കാ) യേശുതമ്പുരാന്റെ മനുഷ്യാവതാരകാലത്ത് ഈ പരിശുദ്ധറൂഹാ ആനന്ദമാരിയായി അനേകരിൽ പെയ്തിറങ്ങി (ലൂക്കാ). യേശുവിന്റെ മാമോദീസായോടെ സ്വർഗം കീറി ഇറങ്ങിവന്നു (ലൂക്കാ). അവിടുത്തെ പീഡാസഹനവും, കുരിശുമരണവും, ഉത്ഥാനവുംവഴി സ്ഥാപിതമായ സഭയിൽ കൊടുങ്കാറ്റായി ആഞ്ഞടിച്ചു (അപ്പ 2). വിശ്വാസപ്രമാണത്തിൽ നാം വിശ്വസിച്ച് ഏറ്റുപറയുന്നതുപോലെ ഈ പരി. റൂഹാ പിതാവിൽനിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടുംകൂടെ വന്ദിക്കപ്പെടുന്നവനും സ്തുതിക്കപ്പെടുന്നവനും, നിബിയന്മാരിലൂടെയും ശ്ലീഹന്മാരിലൂടെയും സംസാരിച്ചവനും ജീവനും വിശുദ്ധിയുമുള്ള പരിശുദ്ധ റൂഹായാണ്. സഭയുടെ കൂദാശകളിലൂടെ, പ്രത്യേകിച്ച് പരി. കുർബാനയിലൂടെ ഇന്നും നിത്യനവമായ പെന്തക്കോസ്തി അനുഭവം വിശ്വാസികൾക്ക് പ്രദാനം ചെയ്തുകൊണ്ടേയിരിക്കുന്നു. ഈ പരിശുദ്ധ റൂഹാ എല്ലാം നവീകരിച്ച് പുതുതാക്കുന്നവനുമാണ് (വെളി 20:5).

**ഇരുളകറ്റുന്ന വചനമായ പുത്രൻ തമ്പുരാൻ:**

ഉൽ 1:3-ൽ പറയുന്ന ഇരുളിൽ പ്രകാശിക്കുകയും ഇരുളകറ്റുകയും ചെയ്യുന്ന വചനവെളിച്ചം പുത്രൻ തമ്പുരാനാണ്. ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടൊത്തായിരുന്നു. വചനം ദൈവമായിരുന്നു (യോഹ 1:4-5). ഉയരത്തിൽനിന്നുള്ള ഈ ഉദയരശ്മി, സകലജനത്തെയും പ്രകാശിപ്പിക്കുന്ന യഥാർത്ഥ വെളിച്ചമായി നമ്മുടെ പക്കലേക്കു വന്നു (ലൂക്കായുടെ സുവിശേഷത്തിലെ സഖറിയായുടെ പ്രവചനവും യോഹ 1:9-11 -ഉം കാണുക). താൻ ലോകത്തിന്റെ പ്രകാശമാണെന്ന് യേശുതമ്പുരാൻതന്നെ നമ്മോടരുളിച്ചെയ്തു (യോഹ 8:12; 12:46). മാത്രമല്ല ഈ പ്രകാശമുൾക്കൊണ്ട് നാമെല്ലാവരും പ്രകാശിതരായി മാറുകയും ചെയ്യണമെന്ന് അവിടുന്ന് നമ്മോടരുളിച്ചെയ്തിട്ടുണ്ട്. (വചനമാകുന്ന വെളിച്ചത്തെ കൂടുതലറിയുന്നതിനും വചനത്തിന്റെ അതുല്യശക്തി അനുഭവിക്കുന്നതിനും സൗഭാഗ്യയാത്ര 1,2 അദ്ധ്യായങ്ങൾ വായിച്ചു ധ്യാനിക്കുക). നിരന്തരമായ തിരുവചന ധ്യാനത്തിലൂടെയും, കൗദാശികജീവിതത്തിലൂടെയുമാണ് ദൈവപിതാവിന്റെ ഇരുകരങ്ങളും നമ്മിൽ പ്രവർത്തനനിരതമാകുന്നത്. കരുണാസമ്പന്നനായ ഈ പിതാവിന്റെ ഇരുകരങ്ങൾ നമുക്ക് ധ്യാന വിഷയമാക്കാം! മാതൃകയായി പരിശുദ്ധ റൂഹായെ സംബന്ധിച്ച ധ്യാനം താഴെ കൊടുക്കുന്നു.

**ധ്യാന വിഷയം - പരിശുദ്ധ റൂഹാ തമ്പുരാൻ**

**മെഡിറ്റേഷൻ (വിചിന്തനം, മനനം):**

1. ശ്രദ്ധാപൂർവം ശ്രവിക്കൽ: മുകളിൽ പറഞ്ഞ തിരുവചനഭാഗങ്ങൾ സാമുവേലിനെപ്പോലെയും, മറിയത്തെപ്പോലെയും, പരി. അമ്മയെപ്പോലെയും ശ്രവിക്കുക. അതിന്റെ അർത്ഥം മനസിലാക്കി ധ്യാനചിന്തകൾ തയാറാക്കുക

2. പ്രാർത്ഥനാപൂർവമുള്ള വിചിന്തനം: നമ്മെ രൂപപ്പെടുത്തുകയും പരിപാലിച്ചു നയിക്കുകയും ചെയ്യുന്ന പിതാവായ ദൈവത്തിന്റെ ഇരുകരങ്ങളായ വചനമായ പുത്രൻ തമ്പുരാനും പരി. റൂഹാ തമ്പുരാനും എന്നിൽ നിരന്തരം പ്രവർത്തനനിരതമാകാൻ തക്കവിധം ഞാൻ ബോധപൂർവം എന്നെത്തന്നെ ഒരുക്കുകയും വിട്ടുകൊടുക്കുകയും ചെയ്യാറുണ്ടോ? എന്റെ കർത്താവേ, ഇല്ല എന്നുള്ളതാണ് സത്യം. മാത്രമല്ല, എന്നിലെ രൂപരഹിതവും ശൂന്യവുമായ അവസ്ഥകളെ കണ്ടെത്താൻ ഞാൻ വേണ്ടത്ര പരിശ്രമിക്കാറില്ല, ദൈവം ഓർമ്മിപ്പിച്ചാൽ ശ്രദ്ധിക്കാറുമില്ല. എന്നിലെ തിന്മകൾ, പാപബന്ധനങ്ങൾ, പലവിധമായ ബലഹീനതകൾ മുതലായവ കണ്ടെത്തുമ്പോൾ അവ അനുതാപത്തോടും വിനയത്തോടും കൂടെ വിശുദ്ധീകരണത്തിനായി പരിശുദ്ധാത്മാ



വിനു വിട്ടുകൊടുക്കാൻ എനിക്കു സാധിക്കുന്നുമില്ല തമ്പുരാനേ. അതുപോലെ, ചെറിയ പ്രതിസന്ധികളിൽ പോലും തളരുന്ന എന്റെ സ്വഭാവം, സഹനങ്ങളെ വിശ്വാസത്തോടും ഉത്ഥാനപ്രത്യാശയോടുംകൂടെ അഭിമുഖീകരിക്കാനുള്ള എന്റെ കഴിവില്ലായ്മ മുതലായ വയെല്ലാം എന്റെ ആത്മീയവളർച്ചയ്ക്ക് തടസമാകുന്നുണ്ട്. കർത്താവേ, എന്നെ സഹായിക്കണമേ. എന്റെ കർത്താവേ, പരിശുദ്ധാത്മാവിന്റെ നിമന്ത്രണത്തിനാണോ ലോക ത്തിന്റെ ആകർഷണങ്ങൾക്കും, എന്റെയും എനിക്കു പ്രിയപ്പെട്ടവരുടെയും ആകർഷണത്തിനും പ്രേരണ കൾക്കുമാണോ ഞാൻ കൂടുതൽ ചെവികൊടു ക്കുന്നതെന്നു ചിന്തിച്ചപ്പോൾ പരിശുദ്ധാത്മാവിന്റെ സ്വരത്തിനു ഞാൻ പലപ്പോഴും ചെവികൊടുക്കുന്നി ല്ലെന്നു മനസിലായി. അതുകൊണ്ടുതന്നെ എന്റെ പ്രാർത്ഥനയും, ധ്യാനവും, ദൗത്യനിർവണങ്ങളും ഒന്നും ശരിയാകുന്നില്ല. സകലജനത്തെയും പ്രകാശിപ്പിക്കുന്ന യഥാർത്ഥ വെളിച്ചം എന്നെ തേടിവന്നിട്ടും വെളിച്ചത്തി ലേക്കു വരാൻ കഴിയാതെ ഞാൻ അന്ധകാരത്തിൽ തപ്പി ത്തടയുന്നു. എന്റെ കർത്താവേ, കടലിന്റെ അടിത്തട്ടിൽ നിന്ന് യോനായെ എന്നപോലെ എന്നെ കോരിയെടു ക്കണമേ. ദൈവപിതാവേ, അങ്ങയുടെ ഇരുകരങ്ങൾ പിടിച്ച് അങ്ങിലേക്കു പറന്നുയരാൻ എന്നെ സഹായിക്കണമേ.

3. സ്നേഹസംഭാഷണവും കർത്താവിനെ ശ്രവിക്കലും: എന്റെ കർത്താവേ എനിക്കു നല്കിയ ഉൾവെളിച്ച ത്തെയോർത്ത് ഞാനങ്ങയെ സ്തുതിക്കുന്നു. ദൈവമേ, അങ്ങയുടെ വഴിയിലൂടെ എന്നെ നയിക്കണമേ. രൂപരഹിതമായവയെ രൂപപ്പെടുത്തുന്ന പരിശുദ്ധാത്മാവേ എന്നിലെ രൂപരഹിതമായ അവസ്ഥകളെ രൂപപ്പെടുത്തി, ശൂന്യതയുടെ മേഘലകളെ അങ്ങേ ചൈതന്യത്താൽ നിറച്ച്, ദൈവത്തിന്റെ പ്രവൃത്തികൾ എന്നിൽ ആരംഭിക്കുകയും പൂർത്തിയാക്കുകയും ചെയ്യാൻ ഇടയാക്കണമേ... എന്നിലെ ശൂന്യതയെ അങ്ങേ ചൈതന്യത്താൽ നിറയ്ക്കണമേ... കർമനിരതനായ ദൈവത്തിന്റെ കർമ്മവേദിയായ ഭൂമിയിൽ എന്നിലൂടെ അവിടുത്തെ പ്രവൃത്തികൾ ഇന്നിവിടെ നിറവേറാൻ ഇടയാകണമേ നാഥാ... അങ്ങയുടെ തിരുവിരലുകൊണ്ട് എന്നെയൊന്നു തൊട്ട് എനിക്കു തീക്ഷ്ണത പകർന്ന് എന്നെ നയിക്കണമേ... നിബിയന്മാരിലൂടെയും ശ്ലീഹന്മാരി ലൂടെയും അങ്ങു സംസാരിച്ചതുപോലെ ഇന്നു ഞങ്ങളിലൂ ടെയും അങ്ങു സംസാരിക്കണമേ... ന്യായാധിപന്മാരിലൂ ടെയും പ്രവാചകന്മാരിലൂടെയും പ്രവർത്തിച്ചതുപോലെ ഇന്നു ഞങ്ങളിലൂടെയും അങ്ങു പ്രവർത്തിക്കണമേ... ഞങ്ങളെ വിശുദ്ധീകരിക്കണമേ... ദിവ്യ ചൈതന്യത്താൽ നിറയ്ക്കണമേ...

**ധ്യാന പ്രവേശനം: ലളിത ധ്യാനം:**

യേശുതമ്പുരാന്റെ സാമീപ്യം അനുഭവിക്കാനും അവിടുത്തെ ശ്രവിക്കാനും അറിയാനുമുള്ള വലിയ ആഗ്രഹം ഉണ്ടാകുമ്പോൾ നമ്മുടെ ഹൃദയസംഭാഷണം കുറയുകയും ഹൃദയം മൗനമാവുകയും അവിടുന്ന് നമ്മോടു സംസാരിച്ചുതുടങ്ങുകയും ചെയ്യും. അവിടുത്തെ ശ്രവിച്ചുകൊണ്ട് തൃപ്പാദത്തിലിരിക്കുമ്പോൾ നമുക്ക് ദൈവസാമീപ്യം അനുഭവപ്പെടുകയും ധ്യാനചിന്തകളുടെ പൊരുൾ ദർശിച്ചുകൊണ്ട് ഏകാഗ്രമായി തൃപ്പാദത്തി ലിരിക്കാൻ സാധിക്കുകയും ചെയ്യും. വലിയ ആത്മീയ ആനന്ദവും ഹൃദയസമാധാനവും നല്കുന്ന ഈ ലളിതധ്യാനം മുതലാണ് യഥാർത്ഥത്തിൽ ധ്യാനം (കോണ്ടംപ്ലേഷൻ) ആരംഭിക്കുന്നത്. അതുവരെയുള്ള തെല്ലാം ധ്യാന ഒരുക്കമാണ്. മുകളിൽ സ്നേഹ സംഭാഷണത്തോടു ചേർത്ത് '...' കാണുന്ന ഭാഗങ്ങളിൽ തീവ്രമായ ദൈവസ്നേഹത്തോടും തീക്ഷ്ണമായ ആഗ്രഹത്തോടുംകൂടെ തൃപ്പാദത്തിലിരിരുന്ന് ധ്യാനിച്ച് ദൈവസാമീപ്യവും ദൈവസംസർഗവും ദൈവസ്നേഹവും അനുഭവിക്കാൻ ശ്രമിച്ചാൽ ദൈവം നമ്മെ ധ്യാനത്തിലേക്കു പ്രവേശിപ്പിക്കാതിരിക്കില്ല. അപ്പോൾ താഴെക്കാണുന്നതു പോലുള്ള ഉൾക്കാഴ്ച്ചകളോടെ തൃപ്പാദത്തിലിരുന്നു ധ്യാനി ക്കാൻ സാധിക്കും.

പ്രപഞ്ചസൃഷ്ടിയുടെ ആരംഭത്തിൽ ചെറിയ മന്ദമാരുതനായി ചലിച്ചുകൊണ്ടിരുന്ന കർമ്മനിരതനായ പരിശുദ്ധ റൂഹാതമ്പുരാൻ, പൂർവപിതാക്കന്മാരിലൂടെയും, മോശയിലൂടെയും ജോഷ്വായിലൂടെയും, ധ്യായാധി പന്മാരിലൂടെയും, പ്രവാചകന്മാരിലൂടെയുമെല്ലാം രക്ഷാചരിത്രത്തിലിടപെട്ടതുപോലെ കർത്താവേ ഇന്ന് എന്നിലൂടെയും പ്രവർത്തിക്കാൻ തക്കവിധം എന്നെ രൂപപ്പെടുത്തണമേ... യേശുതമ്പുരാനേ അങ്ങയുടെ മനുഷ്യാവതാരകാലത്ത് ഈ പരിശുദ്ധറൂഹാ ആനന്ദ മാരിയായി അനേകരിൽ പെയ്തിറങ്ങിയല്ലോ. യേശുവിന്റെ മാമോദീസായോടെ സ്വർഗം കീറി ഇറങ്ങിവന്നു. അവിടുത്തെ പീഡാസഹനവും, കുരിശുമരണവും, ഉത്ഥാനവുംവഴി സ്ഥാപിതമായ സഭയിലൂടെ കൊടു ങ്കാറ്റായി ആഞ്ഞടിച്ചു. സഭയുടെ കൂദാശകളിലൂടെ, പ്രത്യേകിച്ച് പരി. കുർബാനയിലൂടെ നിത്യനവമായ പെന്തക്കോസ്തി അനുഭവം അവിടുന്നു പ്രദാനം ചെയ്തുകൊണ്ടേയിരിക്കുന്നു...

(തുടരും)




# വിവിധ ഭദ്രാസനങ്ങളിൽ പുതിയ വികാരി ജനറൽമാർ

**മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ തിരുവല്ല അതിഭദ്രാസനത്തിലും ബത്തേരി, മാർത്താണ്ഡം, മാവേലിക്കര, പത്തനംതിട്ട, ഗുഡ്ഗാവ് ഭദ്രാസനങ്ങളിലും പുതിയ വികാരി ജനറൽമാർ ചുമതലയേറ്റു. തിരുവനന്തപുരത്തെ സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ റവ. ഡോ. കുര്യാക്കോസ് തടത്തിലിനെ റെക്ടറായി കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു.**



**തിരുവല്ലാ** അതിഭദ്രാസനത്തിന്റെ പുതിയ വികാരി ജനറലായി വെരി. റവ. ഫാ. ചെറിയാൻ താഴമൺ ചുമതലയേറ്റു. റവ. ഫാ. ആന്റണി ചെത്തിപ്പുഴയുടെ ഒഴിവിലാണ് പുതിയ നിയമനം. 1979 ജനുവരി 1 ന് തിരുവല്ലാ ഭദ്രാസനത്തിനുവേണ്ടി വൈദിക പട്ടം സ്വീകരിച്ച താഴമൺ അച്ചൻ വിവിധ ഇടവകകളിലെ ശുശ്രൂഷകൾ കൂടാതെ, തിരുവല്ലാ രൂപതാ കോർപ്പറേറ്റ് മാനേജർ, എം.സി.വൈ.എം, കുടുംബപ്രേഷിതം എന്നിവയുടെ പ്രഥമ ഭദ്രാസന ഡയറക്ടർ, സാമൂഹിക സേവന വിഭാഗമായ ബോധനയുടെ ഡയറക്ടർ, കത്തീഡ്രൽ വികാരി എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഐക്യദീപം മാസികയുടെ ചീഫ് എഡിറ്റർ, കത്തീഡ്രൽ വികാരി എന്നിവയായിരുന്നു. നിലവിൽ ദീപിക ദിനപത്രത്തിന്റെ ജനറൽ മാനേജർ ആയിരുന്നു.



**ബത്തേരി** ഭദ്രാനത്തിൽ വെരി. റവ. ഫാ. മാത്യു അറമ്പൻകുടിയിൽ മുഖ്യ വികാരി ജനറലായി ചുമതലയേറ്റു. റവ. ഫാ. വർഗ്ഗീസ് താന്നിക്കാകുഴിയുടെ ഒഴിവിലാണ് പുതിയ നിയമനം. 1983 ഡിസംബർ 28 ന് ബത്തേരി ഭദ്രാസനത്തിനുവേണ്ടി വൈദികപട്ടം സ്വീകരിച്ച അറമ്പൻകുടിയച്ചൻ ബത്തേരി, മാനന്തവാടി, എടക്കര എന്നിവിടങ്ങളിൽ വൈദികജില്ലാ വികാരി, രൂപതാ പ്രൊക്കുറേറ്റർ, മൈനർ സെമിനാരി വൈസ് റെക്ടർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്.



**മാർത്താണ്ഡം** ഭദ്രാസന മുഖ്യ വികാരി ജനറലായി വെരി. റവ. ഫാ. എസ്. വർഗ്ഗീസ് ചുമതലയേറ്റു. റവ. ഫാ. ജോസഫ് സുന്ദരത്തിന്റെ ഒഴിവിലാണ് പുതിയ നിയമനം. 1980 ഡിസംബർ 27 ന് അവിഭക്ത തിരുവനന്തപുരം അതിഭദ്രാസനത്തിനു വേണ്ടി വൈദിക പട്ടം സ്വീകരിച്ച എസ്. വർഗ്ഗീസച്ചൻ തിരുവനന്തപുരം അതിഭദ്രാസന മതബോധന അസി. ഡയറക്ടർ, വിവിധ ഇടവകകളിൽ വികാരി എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. മാർത്താണ്ഡം ഭദ്രാസനം രൂപീകരിച്ചപ്പോൾ പ്രൊക്കുറേറ്റർ, ചാൻസിലർ, ഭദ്രാസന സാമൂഹിക സേവന കേന്ദ്രമായ മിഡ്സ് ഡയറക്ടർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. നാലാഞ്ചിറ സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ പ്രൊക്കുറേറ്ററായിരുന്നു.



**മാവേലിക്കര** ഭദ്രാസനത്തിൽ വെരി. റവ. ഫാ. ജോസ് വെൺമാലോട്ട് മുഖ്യവികാരി ജനറലായി ചുമതലയേറ്റെടുത്തു. റവ. ഫാ. ജോർജ്ജ് ചരുവിളയിൽ കോറെപ്പിസ്കോപ്പായുടെ ഒഴിവിലാണ് പുതിയ നിയമനം. 1996 മാർച്ച് 22 ന് തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി വികാരിയായി ശുശ്രൂഷ ചെയ്തു. മാവേലിക്കര ഭദ്രാസനം നിലവിൽ വന്നപ്പോൾ ഭദ്രാസന മതബോധന ഡയക്ടർ, ഭദ്രാസന സാമൂഹിക പ്രവർത്തന കേന്ദ്രമായ ചേതന ഡയറക്ടർ, പുത്തൂർ, കറ്റാനം വൈദികജില്ലാ വികാരി എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. നിലവിൽ ഭദ്രാസന കോർപ്പറേറ്റ് മാനേജർ ചുമതലയും വഹിക്കുന്നു.



**പത്തനംതിട്ട** ഭദ്രാസനത്തിന്റെ പുതിയ മുഖ്യവികാരി ജനറലായി വെരി. റവ. ഫാ. ജോൺ തുണ്ടിയത്ത് ചമുതലയേറ്റു. വെരി. റവ. ഫാ. ജോസ് ചാമക്കാലായിൽ കോറെപ്പിസ്കോപ്പായുടെ ഒഴിവിലാണ് പുതിയ നിയമനം. 1985 ഡിസംബർ 22 ന് തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി വൈദിക പട്ടം സ്വീകരിച്ചു. വിവിധ ഇടവകകളിൽ വികാരി, അതിഭദ്രാസന ആലോചനാ സമിതിയംഗം, യുവജനപ്രസ്ഥാനത്തിന്റെ ഡയറക്ടർ, മാർ ബസേലിയോയാസ് കോളേജ് ബർസാർ, നെയ്യാറ്റിൻകര, കഴക്കൂട്ടം വൈദിക ജില്ലാ വികാരി എന്നീ നിലകളിൽ ചുമതല വഹിച്ചു. പത്തനംതിട്ട അതിഭദ്രാസനം നിലവിൽ വന്നപ്പോൾ കത്തീഡ്രൽ വികാരി, റാന്നി-പെരുന്നാട് ജില്ലാ വികാരി എന്നീ ചമുതലകൾ വഹിച്ചിട്ടുണ്ട്. നിലവിൽ എം.സി.എയുടെ സഭാതല ഡയറക്ടർ, വൈദികർക്കുവേണ്ടിയുള്ള സിനഡൽ കമ്മീഷൻ സെക്രട്ടറി എന്നീ ചമുതലകൾ വഹിക്കുന്നു.



**ഗൂഡ്ഗാവ്** ഭദ്രാസനത്തിന്റെ പുതിയ വികാരി ജനറലായി വെരി. റവ. ഫാ. ഡോ. ഷാജി തോമസ് മാണിക്കുളം ചുമതലയേറ്റു. പത്തനംതിട്ട ഭദ്രാസനാംഗമാണ്. തിരുവനന്തപുരം അതിഭദ്രാസനത്തിനുവേണ്ടി വൈദികജില്ലാ പട്ടം സ്വീകരിച്ചു. വിവിധ ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. ദീർഘകാലം അമേരിക്കയിസെ ഡിട്രോയിറ്റ് രൂപതയിൽ സേവനം അനുഷ്ഠിച്ചു. തിരുവന്തപുരംം സെന്റ് അലോഷ്യസ് മൈനർ സെമിനാരി വൈസ് റെക്ടർ ആയും നാലാഞ്ചിറ സെന്റ് മേരീസ് മലങ്കര സെമിനാരി റെക്ടർ ആയും ശുശ്രൂഷ വഹിച്ചിട്ടുണ്ട്.

# റവ. ഡോ.കുര്യാക്കോസ് തടത്തിൽ മലങ്കര സെമിനാരി റെക്ടർ



**തിരുവനന്തപുരം** മലങ്കര സെമിനാരിയുടെ പുതിയ റെക്ടറായി തിരുവല്ലാ അതിഭദ്രാസനാംഗമായ റവ. ഡോ. കുര്യാക്കോസ് തടത്തിൽ നിയമിതനായി. ദീർഘകാലം സെമിനാരിയിൽ ദൈവശാസ്ത്ര വിഭാഗത്തിൽ പ്രൊഫസറായിരുന്നു. 1987 ഡിസംബർ 30 ന് വൈദികപട്ടം സ്വീകരിച്ച തടത്തിലച്ചൻ തിരുവല്ലാ അതിഭദ്രാസനത്തിലെ വിവിധ ഇടവകകളിലെ വികാരി, ഭദ്രാസന മതബോധന ഡയറക്ടർ, ശാന്തിനിലയം ഡയറക്ടർ, ചാൻസിലർ, സഭാതല മാസ്റ്റർ ഓഫ് സെറിമണീസ്, ലിറ്റർജി കമ്മീഷൻ സെക്രട്ടറി തുടങ്ങിയ ചുമതലകൾ വഹിച്ചിട്ടുണ്ട്.

# റവ.ഫാ. ജയ്സൺ താഴേതിൽ അസിസ്റ്റന്റ് സുപ്പീരിയർ ജനറൽ



തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികൻ റവ.ഫാ.ജയ്സൺ താഴേതിലിനെ ജർമ്മനിയിൽ പ്രവർത്തിക്കുന്ന കമ്മ്യൂണിയോ ഇൻ ക്രിസ്തോ എന്ന പ്രസ്ഥാനത്തിന്റെ അസിസ്റ്റന്റ് സുപ്പീരിയർ ജനറൽ ആയി നിയമിച്ചു. അഭിവന്ദ്യ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ തിരുമേനിയുടെ പ്രത്യേക അനുമതിയോടെ കമ്മ്യൂണിയോ ഇൻ ക്രിസ്റ്റോ സുപ്പീരിയർ ജനറൽ റവ.ഫാ. കാൾ ഹൈൻസ് ആണ് ഫാ. ജയ്സനെ നിയമിച്ചത്. ജർമ്മനിയിലെ ആഹൻ രൂപതയിലെ മെഷർനിഷ് എന്ന സ്ഥലത്താണ് കമ്മ്യൂണിയോ ഇൻ ക്രിസ്തോ പ്രവർത്തിക്കുന്നത്. അനേകം ഉപവി പ്രവർത്തനങ്ങൾ നടത്തുന്ന ഈ പ്രസ്ഥാനത്തിന്റെ മദർ ഹൗസിൽ കഴിഞ്ഞ 9 വർഷത്തോളമായി റവ.ഫാ. ജയ്സൺ സേവനമനുഷ്ഠിച്ചു വരികയാണ്. തിരുവനന്തപുരം മേജർ അതിരൂപതയിൽ അഭിവന്ദ്യ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ ജർമ്മനിയിലെ ബോൺ സർവ്വകലാശാലയിൽ ആദ്ധ്യാത്മിക ദൈവശാസ്ത്രത്തിൽ ഉപരി പഠനം നടത്തുന്നു.

# സാലു പതാലിൽ കേരള കാത്തലിക്ക് ടീച്ചേഴ്സ് ഗിൽഡ് സംസ്ഥാന പ്രസിഡന്റ്



തിരുവനന്തപുരം മേജർ അതിരൂപതാംഗമായ സാലു പതാലിലിനെ കെ.സി.ബി.സിയുടെ കീഴിൽ പ്രവർത്തിക്കുന്ന കേരള കാത്തലിക്ക് ടീച്ചേഴ്സ് ഗിൽഡിന്റെ സംസ്ഥാന പ്രസിഡന്റായി തിരഞ്ഞെടുത്തു. നേരത്തെ ഇദ്ദേഹം സംസ്ഥാന സെക്രട്ടറി ആയിരുന്നു. എം.സി.വൈ.എം മേജർ അതിരൂപത പ്രസിഡന്റ് ആയിരുന്നിട്ടുണ്ട്. നാലാഞ്ചിറ ഇടവകാംഗമായ സാലു പതാലിൽ ഇപ്പോൾ മലപ്പേരൂർ എം.എസ്സ്.സി എൽ.പി.എസ് ന്റെ ഹെഡ്മാസ്റ്ററാണ്.






ഫാ. വിൽസൺ തട്ടാരുതുണ്ടിൽ

# സ്മൃതിഗീതം



മറക്കുവാനാവാത്ത നാമം
മാർ ഈവാനിയോസ്
കെടുത്തുവാനാവാത്ത നാളം
മാർ ഈവാനിയോസ്
സ്നേഹത്തിലെല്ലാരുമൊന്നാകുവാനായി
ജീവൻ സമർപ്പിച്ച താതൻ
മാർ ഈവാനിയോസ്... മാർ ഈവാനിയോസ്...

പിതാവേ പ്രാർത്ഥിക്കണേ...
സ്വർഗ്ഗത്തിൽ ഓർമ്മിക്കണേ...
മദ്ധ്യസ്ഥനായീടണേ...
മാർഗം തെളിച്ചീടണേ...

കാലത്തിൻ ഗതിയിൽ
കലഹത്തിൻ കനലിൽ
കാലുകളിടറിയപ്പോൾ
മാലാഖയെപ്പോൽ
മലങ്കര മക്കളെ
കാത്തു സൂക്ഷിച്ചൊരു താതൻ

(പിതാവേ പ്രാർത്ഥിക്കണേ...)

ലോകത്തിൻ വഴിയിൽ
മധുരത്തിൻ മൊഴികൾ
സ്വാഗതമോതിയപ്പോൾ
താപസനേപ്പോൽ
സകലം നിരസിച്ച്
ത്യാഗിയായ് മാറിയ താതൻ

(പിതാവേ പ്രാർത്ഥിക്കണേ...)

സത്യത്തിൻ അറിവിൽ
പുണ്യത്തിൻ നിറവിൽ
ശാന്തത തേടിയപ്പോൾ
പത്രോസാം പാറയിൽ
കർത്താവിൻ സഭയുടെ
പൂർണ്ണത കണ്ടൊരു താതൻ

(പിതാവേ പ്രാർത്ഥിക്കണേ...)




## 6-ാമത് യു. കെ. റീജിയണൽ മലങ്കര കാത്തലിക് കൺവെൻഷൻ ലിവർപൂളിൽ സമാപിച്ചു

# വിശ്വാസത്തിൽ അടിയുറച്ച കുടംബങ്ങൾ സഭയുടെ അടിസ്ഥാനം

**കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ്**
**കാതോലിക്കാബാവാ**

വിശ്വാസത്തിൽ ഉറപ്പിക്കപ്പെട്ട ഗാർഹിക സഭകളാണ് തിരുസഭയുടെ അടിസ്ഥാനം. കുടുംബങ്ങൾ നഷ്ടമായാൽ നമുക്ക് സമൂഹവും സഭയും നഷ്ടാകും. വിശ്വാസത്തിൽ അടിയുറച്ച കുടുംബങ്ങളിലാണ് സഭയുടെ പ്രതീക്ഷയെന്നും മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവും ഭാരത കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനുമായ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ വ്യക്തമാക്കി. മലങ്കര കത്തോലിക്കാ സഭ യു. കെ. റീജിയൻ ആറാമത് നാഷ്ണൽ ലിവർപൂളിലെ മാർ തെയോഫിലോസ് നഗറിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. വിശ്വാസമെന്നത് പ്രമാണങ്ങളുടെ ആവർത്തിച്ചുള്ള ഓർമ്മയല്ല., പ്രത്യുത ദൈവമാണ് എന്റെ ജീവിതത്തിന്റെ ഉറവിടവും കാവൽക്കാരനും സംരക്ഷകനും വിധികർത്താവുമെന്നുള്ള അടിസ്ഥാനപരമായ ചിന്തയിൽ നിന്നും രൂപപ്പെടുന്ന രക്ഷയുടെ അനുഭവമാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.



മലങ്കര കത്തോലിക്കാ സഭയുടെ യു.കെ.യിലുള്ള പതിനാലു മിഷനിലെ കുടുംബങ്ങളെ പങ്കെടുപ്പിച്ച് ക്രമീകരിച്ച് രണ്ടു ദിവസത്തെ നാഷ്ണൽ കൺവെൻഷൻ ജൂൺ 17 ന് രാവിലെ 9 മണിക്ക് യു.കെ റീജിയൻ കോർഡിനേറ്റർ ഫാ. തോമസ് മടുക്കംമൂട്ടിൽ കാതോലിക്കാ പതാക ഉയർത്തിയതോടെ ആരംഭം കുറിച്ചു. അതേ തുടർന്ന് അർപ്പിച്ച വി. കുർബാനക്ക് സഭയുടെ അയർലന്റ് റീജീയൻ കോർഡിനേറ്റർ ഫാ. എബ്രഹാം പതാക്കൽ കാർമ്മികത്വം വഹിച്ചു. കൺവെൻഷൻനഗറിലെത്തിയ കാതോലിക്കാബാവാ തിരുമേനിയെ വൈദികരും നാഷണൽ കൗൺസിൽ അംഗങ്ങളും ചേർന്ന് സ്വീകരിച്ചു.

ഔദ്യോഗിക ഉദ്ഘാടന സമ്മേളനത്തിന് ഫാ. രഞ്ചിത്ത് മഠത്തിറമ്പിൽ സ്വാഗതം ആശംസിച്ചു. നാഷണൽ കോർഡിനേറ്റർ ഫാ. തോമസ് മടുക്കംമൂട്ടിലിന്റെ ആമുഖ പ്രസംഗത്തെ തുടർന്ന് കർദ്ദിനാൾ മാർ ക്ലീമിസ് കാതോലി ക്കാബാവാ ആറമത് നാഷ്ണൽ കൺവെൻഷൻ ഒപചാരികമായി ഉദ്ഘാടനം ചെയ്തു. ഫാ. എബ്രഹാം പതാക്കൽ, ജോജി മാത്യു (നാഷണൽ കൗൺസിൽ വൈസ് പ്രസിഡന്റ്) എന്നിവർ ആശംസകൾ നേർന്ന് സംസാരിച്ചു. ലിവർപൂൾ സെന്റ് ബേസിൽ മിഷൻ ട്രസ്റ്റി സജുതോമസ് നന്ദി പ്രകാശിപ്പിച്ചു.

തുടർന്ന് മാതാപിതാക്കൾ, കുട്ടികൾ, യുവജനങ്ങൽ എന്നിവർക്കായുള്ള സെമിനാറുകൾ ക്രമീകരിച്ചു. മാതാപിതാക്കന്മാരുടെ സെമിനാറിന് കാതോലിക്കാബാവാ തിരുമേനി നേതൃത്വം നൽകി. കുട്ടികൾക്കും യുവജനങ്ങൾക്കുമായുള്ള സെമിനാറിന് സെഹിയോൻ മിനിസ്ട്രീസ് ടീം നേതൃത്വം നൽകി.

ഉച്ചക്കഴിഞ്ഞ് ക്രമീകരിച്ച പാനൽ പ്രസന്റേഷൻ 'ജോയ് ഓഫ് ലവ് ഇൻ ഫാമിലി' എന്ന ആശയത്തിലെ പുതുമകൊണ്ടും അവതരണശൈലി കൊണ്ടും ബഹുമുഖ പങ്കാളിത്തം കൊണ്ടും നവ്യാനുഭവമായി കുടുംബജീവിതത്തിലെ യാഥാർത്ഥ്യങ്ങൾ ചർച്ച ചെയ്യാനും പ്രയോഗിക നിർദ്ദേശങ്ങൾ രൂപപ്പെടുത്താനും പാനൽ പ്രസന്റേഷനിലൂടെ സാധ്യമായി. കെയ്റോസ് മിനിസ്ട്രിയിലെ ബ്രദർ റെജി കൊട്ടാരവും പീറ്റർ ചേരാനല്ലൂരും ചേർന്ന് നയിച്ച മ്യൂസിക്കൽ വെർഷിപ്പ് ആത്മീയ ഉണർവിന് കാരണമായി. പതിനാലു മിഷനുകളിൽ നിന്നും

വിജയികളായ ടീം അംഗങ്ങളെ പങ്കെടുപ്പിച്ച് ക്രമീകരിച്ച സോഫിയ 2017 നാഷ്ണൽ ക്വിസ് മത്സരത്തിന് ഫാ. രഞ്ചിത്ത് മഠത്തിറമ്പിൽ നേതൃത്വം നൽകി. വൈവിധ്യമാർന്ന കലാവിരുന്നോടെ (ബഥാനിയ 2017) ആദ്യദിനത്തിലെ കൺവെൻഷന് സമാപനം കുറിച്ചു.

സമാപന ദിനമായ ജൂൺ 18 ന് ഞായറാഴ്ച 9 മണിക്ക് കർദ്ദിനാൾ മാർ ക്ലീമിസ് കാതോലിക്കാബാവാ, ലിവർപൂളിൽ ആർച്ചുബിഷപ് മാൽക്കാം മക്മഹൻ, സീറോ മലബാർ ഗ്രേറ്റ് ബ്രിട്ടൺ രൂപതയുടെ അദ്ധ്യക്ഷൻ മാർ ജോസഫ് സ്രാമ്പിക്കൽ എന്നിവർക്ക് മാർ തെയോഫിലോസ് നഗറിന്റെ കവാടത്തിൽ പ്രൗഢഗംഭീരമായ സ്വീകരണം നൽകി. തുടർന്ന് തടന്ന വർണ്ണോജ്ജ്വലവും ഭക്തിനിർഭരവുമായ പ്രേഷിത റാലിയിൽ നൂറുക്കണക്കിന് വിശ്വാസികൾ പങ്കുച്ചേർന്നു. വിശ്വാസ ഗീതത്തോടൊപ്പം ഐറിഷ് ബാൻഡിന്റെ സംഗീത സാന്നിദ്ധ്യവും ശ്രവ്യസുന്ദരമായി.

രണ്ടാം ദിനത്തിൽ അർപ്പിച്ച പൊന്തിഫിക്കൽ വി. കുർബാനയ്ക്ക് മോറാൻ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. ആർച്ചുബിഷപ് മാൽക്കം, ബിഷപ് ജോസഫ് സ്രാമ്പിക്കൽ സഹകാർമ്മീകരായി. ബിഷപ് ജോസഫ് സ്രാമ്പിക്കൽ വചന സന്ദേശം നൽകി. മറ്റു സഭകളും റീത്തുകളും പുതുമകൾ തേടി പോകുമ്പോൾ പാരമ്പര്യത്തിലും വിശ്വാസത്തിലും അടിയുറച്ച് മാറ്റപ്പെടാത്ത ആരാധനാക്രമവുമായി മുന്നോട്ടുപോകുന്ന മലങ്കര കത്തോലിക്കാ സഭ ആഗോള സഭയ്ക്ക് അഭിമാനമാണെന്ന്



വചനസന്ദേശം മദ്ധ്യേ അദ്ദേഹം വ്യക്തമാക്കി. മാർ തെയോഫിലോസ് നഗറിലെ പ്രധാന ഹാളിൽ തിങ്ങിനിറഞ്ഞ നൂറുക്കണക്കിന് വിശ്വാസികൾക്ക് മൂന്നു റീത്തുകളിലെ സഭാ മേലാധ്യക്ഷൻമാരും വൈദികരും ഒന്നുചേർന്ന് വി. കുർബാന അർപ്പിച്ചത് അവസ്മരണീയ അനുഭവമായി.

വി. കുർബാനയെ തുടർന്ന് ലിവർപൂൾ ആർച്ചുബിഷപ് മാൽക്കം അനുഗ്രഹപ്രഭാഷണം നടത്തി. മലങ്കര കത്തോലിക്കാ സഭയുടെ വിശ്വാസദർശനത്തിലും കെട്ടുറപ്പിലും വിശ്വാസികൾ പ്രകടിപ്പിക്കുന്ന ദൈവാരാധനയോടുള്ള ആഭിമുഖ്യത്തിലും തനിക്കുള്ള സന്തോഷം അദ്ദേഹം വ്യക്തമാക്കി.

ഉച്ചക്കഴിഞ്ഞ് നടന്ന സമാപന സമ്മേളനത്തിൽ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ പ്രഥമ ദിവ്യകാരുണ്യ സ്വീകരണം നടത്തിയ കുട്ടികളെ അനുമോദിക്കുകയും സർട്ടിഫിക്കറ്റുകളും ജപമാലയും വിതരണം ചെയ്യുകയും ചെയ്തു. ആറാമത് മലങ്കര കാത്‌ലിക് കൺവെൻഷനോടനുബന്ധിച്ച് തയ്യാറാക്കിയ സ്മരണിക-ഈത്തോ 2017-ചാക്കോ കോവൂരിന് ആദ്യ പ്രതി നല്കി കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ പ്രകാശനം ചെയ്തു. നാഷ്ണൽ കൺവെൻഷൻ തീം സോംഗ് രചിച്ച പ്രകാശ് ഉമ്മന് പ്രത്യേക മെമന്റോ തദവസരത്തിൽ നൽകി.

ക്രിസ്തുവിന്റെ സ്നേഹം ലോകത്തിന് പകർന്നുകൊടുക്കുന്ന ഗാർഹിക സഭകളായി ഓരോ കുടുംബങ്ങളും നവീകരിക്കപ്പെടണമെന്നുള്ള സഭാതലവനും പിതാവുമായ കർദ്ദിനാൾ മാർ ക്ലീമിസ് കാതോലിക്കാബാവായുടെ സമാപന സന്ദേശത്തോടെ രണ്ടുദിവസത്തെ കൺവെൻഷന് സമാപനം കുറിച്ചു.

സംഘാടകത്തിലെ മികവുകൊണ്ടും കൃത്യത കൊണ്ടും ഉള്ളടക്കം കൊണ്ടും ഏറെ പ്രശംസിക്കപ്പെട്ട കൺവെൻഷന് ചുക്കാൻ പിടിച്ചത് യു. കെ. റീജിയൺ കോർഡിനേറ്റർ ഫാ. തോമസ് മടുക്കംമൂട്ടിലിന്റെ നേതൃത്വത്തിൽ ഫാ. രഞ്ചിത്ത് മഠത്തിറമ്പിൽ, നാഷ്ണൽ കൗൺസിൽ അംഗങ്ങൾ, ലിവർപൂൾ സെന്റ് ബേസിൽ മിഷൻ കുടുംബങ്ങൾ എന്നിവർ ഉൾക്കൊണ്ട ടീം ആയിരുന്നു.

# ദൈവദാസൻ മാർ ഈവാനിയോസിന്റെ
# 64 -ാം ഓർമ്മപെരുന്നാൾ



ആശംസകളോടെ

**മാർ ഈവാനിയോസ്**
**ഓട്ടോണമസ് കോളേജ്**
**മാർ ഈവാനിയോസ വിദ്യാനഗർ,**
**തിരുവനന്തപുരം**

# ദൈവദാസൻ മാർ ഈവാനിയോസിന്റെ
# 64 -ാം ഓർമ്മപെരുന്നാൾ



ആശംസകളോടെ

**മാർ ബസേലിയോസ് എഞ്ചിനിയറിംഗ് കോളേജ്**
**മാർ ഈവാനിയോസ വിദ്യാനഗർ, തിരുവനന്തപുരം**